# Holy Matrimony



## Dr. Georgie
*with*
## Dr. Kavya

S/o. **Dr. Sonee Thomas &**
**Mr. Ray George**
Plavelil, 'ROSHAN', Sabari Nagar,
Chempazhanthy, Trivandrum

D/o. **Mrs. Priya Sanal &**
**Mr. Sanal Kumaran Nair**
'Sreepadam', Puliyoorkonam,
Kattakada, Trivandrum



## എഡിറ്റോറിയൽ

**റവ. ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**

# "വളർന്നു വളർന്ന് ചെറുതായിത്തീരുക"

സമാധാനത്തിന്റെയും സാഹോദര്യത്തിന്റെയും സ്നേഹത്തിന്റെയും സമഭാവനയുടെയും സന്ദേശം ഉണർത്തുന്ന പുണ്യദിനം സമാഗതമാകുന്നു. ഒത്തുചേരലിന്റെയും പങ്കുവെയ്ക്കലിന്റെയും കൂടിയുള്ള പുണ്യദിനമാണ് ക്രിസ്മസ്.

ഇതായിരിക്കും നിങ്ങളുടെ അടയാളം ; "കീറ്റു ശീലയിൽ പൊതിഞ്ഞ് പുൽതൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും". ലൂക്കോസ് 2:12

കൈക്കുഞ്ഞിനെ കാണുമ്പോൾ, നാം ഏവരുടെയും ഹൃദയം തളിരിതമാകും. അതിനെ കൈയ്യിലെടുത്ത് താലോലിക്കുവാൻ അതിയായ ആഗ്രഹം ഉണ്ടാകും. ജീവിതദുഃഖം മൂലം ആകെ തകർന്നവരായവർ ഈ കുഞ്ഞിനെ കാണുമ്പോൾ എല്ലാം മറന്ന് അതിനെ ഒരു നിമിഷമെങ്കിലും താലോലിക്കുവാൻ മനസ്സ് വെമ്പൽകൊള്ളും. എത്ര കഠിനഹൃദയമുള്ളവനെങ്കിലും ആർദ്രതയും നൈർമല്യവും നിറയ്ക്കുവാൻ കുഞ്ഞിന്റെ പുഞ്ചിരി മതിയാകും. ഓരോ കുഞ്ഞും ഓരോ അത്ഭുതമാണ്.

നമ്മുടെ ലാളനയും സ്നേഹവും ഏറ്റുവാങ്ങാൻ സർവ്വശക്തനായ ദൈവം ഒരു കുഞ്ഞായി മാറിയ അത്ഭുതമാണ് ക്രിസ്തുമസ്. നമുക്ക് താലോലിക്കുവാനും ഓമനിച്ച് ഉമ്മ വെയ്ക്കുവാനും വേണ്ടിയാണ് പുത്രൻ തമ്പുരാൻ ഈ ലോകത്തിലേക്ക് പിറന്നത്. എത്രമാത്രം നിരാശിതരാണെങ്കിലും ഉണ്ണിയേശുവിനെ കയ്യിലെടുത്ത് ലാളിച്ചാൽ അവരുടെ ഉള്ളിലും ശിമയോനെപ്പോലെ ഒരു സ്തോത്രഗീതം ഉയരും. രക്ഷ എന്റെ കണ്ണുകൾ കണ്ടു കഴിഞ്ഞു എന്ന്" (ലൂക്കോസ് 2:32) നമ്മുടെ സ്നേഹം ചോദിച്ചു വാങ്ങാൻ വെമ്പൽ കൊള്ളുന്ന ഒരു കുഞ്ഞിന്റെ നിസ്സഹായതയുടെ പേരാണ് ക്രിസ്മസ്.

മനുഷ്യകുഞ്ഞിനെപ്പോലെ ഇത്രമാത്രം അശരണനായി ഒരു മൃഗത്തിന്റെയും കുഞ്ഞ് ജനിക്കുന്നില്ല. മൃഗങ്ങളുടെ കുഞ്ഞുങ്ങളൊക്കെ എത്രയോ വേഗമാണ് സ്വന്തം കാലിൽ നിൽക്കാൻ പഠിക്കുന്നത്. എന്നാൽ മനുഷ്യനോ കുഞ്ഞായിരിക്കുമ്പോൾ ഒന്നും തന്നെ ചെയ്യുവാൻ അതിനു കഴിവില്ല. എന്നാൽ ഈ നിസ്സഹായവസ്ഥയിൽ ദൈവത്തിന്റെ പരമൗന്യത്വം തിരിച്ചറിഞ്ഞ നിരക്ഷരരായ ആട്ടിടയരെ സമ്മതിച്ചേ പറ്റൂ. ദൈവത്തിന്റെ അടയാളം "കീറ്റുശീലകളിൽ പൊതിഞ്ഞ ഒരു കുഞ്ഞാണ്". ആൾക്കൂട്ടമില്ല, മഹാസംഭവങ്ങളില്ല, അത്ഭുതങ്ങളില്ല, ബഹളങ്ങളില്ല. ദൈവത്തെ കൊടുങ്കാറ്റിലും, ഭൂകമ്പത്തിലും അഗ്നിയിലും കണ്ടുമുട്ടുന്നതാണ് നമുക്കിഷ്ടം (1 രാജ. 19:1-13). എന്നാൽ അവിടുന്ന് മൃദുസ്വരത്തിലാണ്, സാധാരണത്തിലാണ്, ലാളിത്യത്തിലാണ്. ദൈവത്തിന്റെ അസാധാരണത്വം നമ്മുടെ ദൈനംദിനജീവിതത്തിലാണെന്നും അതിലേറെ നമ്മുടെ നിസ്സഹായതയാണെന്നും ക്രിസ്മസ് നമ്മെ പഠിപ്പിക്കുന്നു.

യേശു എന്റെ ക്യാൻസർ രോഗം മാറ്റി എന്നു പറയുന്നതിലും വലിയ വിശ്വാസസാക്ഷ്യം യേശുവിനോടുള്ള സ്നേഹത്തെ പ്രതി ഞാൻ ഈ രോഗാവസ്ഥ സ്വീകരിക്കുന്നുവെന്നു പറയുന്നതാണ്.

നിസ്സഹായാവസ്ഥയിലാണ് ദൈവം ഏറ്റം കൂടുതൽ സന്നിഹിതനാകുന്നത്. നിരാലംബരെ ശുശ്രൂഷിക്കുന്നതു വഴിയാണ് നമുക്കിന്ന് ഉണ്ണിയേശുവിനെ താലോലിക്കാനാവുന്നത്. നമ്മുടെ സഹായം ഒരാൾ എത്രത്തോളം അർഹിക്കുന്നുവോ അത്രത്തോളം അദ്ദേഹം നമുക്ക് ദൈവത്തിന്റെ അടയാളമാണ്. കുഞ്ഞിനെ താലോലിക്കുന്നത് നമ്മുടെ ഔദാര്യമല്ല, കടമയും ഉത്തരവാദിത്വവുമാണ്. അവകാശം ചോദിച്ചു വാങ്ങാൻ കഴിവില്ലാത്തവന്റെ മുമ്പിൽ നമ്മുടെ കൃത്യവിലോപം പൊറുക്കാൻ പറ്റാത്ത മഹാപരാധമായി മാറുന്നു. അങ്ങനെയെങ്കിൽ ഉണ്ണിയേശുവിന്റെ ഛായ പേറുന്ന എല്ലാ നിരാലംബരെയും ശുശ്രൂഷിക്കുവാനും സ്നേഹിക്കുവാനുമുള്ള പുണ്യദിനം കൂടിയാണ് ക്രിസ്മസ്. സഹജനെ നമ്മുടെ സഹായം അർഹിക്കുന്ന വ്യക്തിയായി കാണുമ്പോൾ മാത്രമേ യഥാർത്ഥത്തിൽ ഉണ്ണിയേശു നമ്മുടെ ഉള്ളിൽ ജനിക്കൂ.

ഒരു കുഞ്ഞായി തീരുന്നതിലാണ് ക്രിസ്തുമതത്തിന്റെ കാതൽ ഉൾക്കൊള്ളുന്നത്. "കുഞ്ഞുങ്ങളെപ്പോലെയാകുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ല" (മത്താ. 18:3). പ്രായത്തിലും അറിവിലും നാം എത്ര പക്വതയിൽ വളർന്നാലും ദൈവപിതാവിന്റെ മുമ്പിൽ അവിടുത്തിൽ പൂർണ്ണാശ്രയം വയ്ക്കുന്ന ഒരു പൈതലായി തീരുന്നതിലാണ് യഥാർത്ഥ ക്രിസ്തീയ അദ്ധ്യാത്മികത ദൈവം പോലും വളർന്ന് വളർന്ന് ഒരു കുഞ്ഞിനെപ്പോലെ ചെറുതായി തീർന്നതിന്റെ പെരുന്നാളാണ് യേശുവിന്റെ ജനനപ്പെരുന്നാൾ.

ക്രിസ്മസിന്റെ സന്തോഷവും സമാധാനവും പുതുവർഷത്തിൽ നിങ്ങൾക്കും കുടുംബത്തിനും ഉണ്ടാകട്ടെ.



Since 1987

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121
+91 479 2451331
bethelpathrika@gmail.com www.bethelpathrika.org

വരിസംഖ്യ 250 രൂപ







ബഥേൽ പത്രിക വരിക്കാരാകുവാനും വരിസംഖ്യ പുതുക്കുവാനും QR Code Scan ചെയ്ത ശേഷം 9447791896 എന്ന വാട്സ്ആപ്പ് നമ്പറിലേക്ക് അയക്കുക.

## ഇതളുകളിൽ



## ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

'സർവ്വജനത്തിന്നും ഉണ്ടാവാനുള്ളോരു മഹാ സന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചി രിക്കുന്നു.'

നിങ്ങൾക്കു അടയാളമോ; ശീലകൾ ചുറ്റി പശുത്തൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും എന്നു പറഞ്ഞു. പെട്ടെന്നു സ്വർഗ്ഗീയ സൈന്യത്തിന്റെ ഒരു സംഘം ദൂത നോടു ചേർന്നു ദൈവത്തെ പുകഴ്ത്തി.അത്യുന്നതങ്ങളിൽ ദൈവത്തിന്നു മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം'' എന്നു പറഞ്ഞു.' (ലൂക്കോസ് 2:10, 14)

ശാന്തിയുടെയും, സമാധാനത്തിന്റെയും, പരസ്പരം സ്നേഹത്തിന്റെയും സന്ദേശം വിളിച്ചറിയിച്ച് ഒരു ക്രിസ്മസ്, പുതുവത്സര കാലം കൂടെ വരവായി. വർണ്ണപ്പകിട്ടും, നിറദീപ ങ്ങളും, നക്ഷത്രവിളക്കുകളുമായി ക്രിസ്മസിനെ വരവേൽക്കു വാൻ എല്ലാവരും ഒരുങ്ങിക്കഴിഞ്ഞു. ബാഹ്യമായ ഈ അലങ്കാരങ്ങളെക്കാൾ നോമ്പോടും പ്രാർത്ഥനയോടും കൂടെ യേശുതമ്പുരാന്റെ യൽദോ പെരുന്നാളിനെ വരവേൽകുന്ന പരമ്പര്യമാണ് വി. സഭക്ക് ഉള്ളത് . 25 ദിവസം നീണ്ടുനിൽ ക്കുന്ന നോമ്പനുഷ്ഠാനം ആത്മ ശരീര മനസുകൾ നമ്മുടെ കർത്താവിനെ വരവേൽകുവാൻ ഒരുക്കുന്ന നാളുകൾ ആയി പരിശുദ്ധ പിതാക്കന്മാർ വേർതിരിക്കുന്നു

വി. കുർബാനയും തീ ജ്വാല ശുശ്രൂഷ ഉൾപ്പടെയുള്ള യൽദോ പെരുന്നാൾ ശുശ്രൂഷകളാണ് ഓർത്തഡോക്സ് സഭ പ്രധാനമായി ഈ പെരുന്നാൾ കൊണ്ടാടുമ്പോൾ നിർവ്വ ഹിക്കുന്നത്. നമ്മുടെ എല്ലാ പെരുന്നാളുകളും, കൂദാശകളും വി. കുർബാനയോടു കൂടെ മാത്രമേ പൂർത്തീകരിക്കപ്പെടുന്നുള്ളു എന്നത് സാന്ദർഭികമായി പറയട്ടെ. ഒരു പൊതു തീയതി എന്ന നിലയിൽ ഡിസംബർ 25 പൊതുവെ ജനനപെരുന്നാൾ ആയി നാം ആഘോഷിക്കുന്നു എങ്കിലും ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ വിശേഷിച്ച് കോപ്റ്റിക്, എത്യോ പ്യൻ ഓർത്തഡോക്സ് സഭകൾ ജനുവരി 6 ആം തിയതിയാണ് ജനനപെരുന്നാൾ ആയി കൊണ്ടാടുന്നത്. ദനഹാ പെരുന്നാൾ എന്നനിലയിലാണ് ഇത് കൊണ്ടടുന്നത്. ദനഹാ എന്നവാക്കിന് 'ഉദയം' എന്നത് അർത്ഥമാക്കുന്നത് കുന്നംകുളം ഭാഗങ്ങളിൽ ഇന്നും ക്രിസ്മസിനെക്കാൾ ദനഹാ പെരുന്നാൾ (പിണ്ടി പെരുന്നാൾ) വളരെ ഭക്തിയോടെ ആചരിച്ചു വരുന്നുണ്ട് .

യൽദോ അഥവാ ക്രിസ്മസ് എന്നത് പ്രകാശത്തിന്റെ പെരുന്നാൾ കൂടെയാണ് .വഴി അറിയാതെ നിന്ന ഒരു സമൂഹത്തിന് ദൈവ വഴിയുടെ നക്ഷത്ര ശോഭ തെളിഞ്ഞ ദിനം. (വി. മത്തായി 2:9). വഴിമാറിപ്പോകാതെ ക്രിസ്തുവിനെ അനുധാവനം ചെയുവാൻ നക്ഷത്രക്കങ്ങൾ സഹായിച്ചു. നക്ഷത്ര വിളക്കുകൾ വീടുകളിൽ അലങ്കരിക്കുമ്പോഴും, ഈ വലിയ പെരുന്നാളിൽ സംബന്ധിക്കുമ്പോഴും അവ നമ്മോടു ചോദിക്കുന്ന ഒരു ചോദ്യമുണ്ട്. നിങ്ങൾക്ക് വഴികാട്ടിയാകുവാൻ സാധിക്കുമോ? ക്രിസ്തുവിനെ അറിയാത്തവർക്ക്, ക്രിസ്തുവിൽ നിന്ന് അകന്നവർക്ക് അവനിലേക്ക് അടുത്ത് വരുവാൻ, വി. സഭയോട് ചേർന്ന് ജീവിക്കുവാൻ ഒരു കൈത്തിരിയായി എങ്കിലും പ്രകാശം നൽകുവാൻ, വഴികാണിക്കുവാൻ നമുക്ക് കഴിയുന്നു എങ്കിൽ മാത്രമേ നമ്മുടെ പെരുന്നാളുകൾ ബലിപീഠത്തിൽ വരെ എത്തുകയുള്ളു. ഈ ക്രിസ്മസ് പുതുവത്സര കാലത്ത് നക്ഷത്രങ്ങൾ നൽകുന്ന ഈ മഹത്തായ സന്ദേശം ജീവിതത്തിൽ പകർത്തുവാൻ നമുക്ക് കഴിയണം.

ജോസഫും അമ്മ മറിയവും ബേത്‌ലഹേം ലക്ഷ്യമാക്കി നടത്തിയ ഒരു യാത്രയിലേക്കാണ് ക്രിസ്മസ് നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നത് (വി. ലൂക്കോസ് 2:1) നോമ്പോട് കൂടെ ഒരുങ്ങി ഉള്ള ഒരു യാത്രക്കാണ് ക്രിസ്മസ് നമ്മെ ക്ഷണിക്കുന്നത്. രക്ഷകനെ കാത്തിരുന്നവർ എല്ലാം ആ രക്ഷയെ കണ്ടു. ഹേറോദോസ് ഒഴികെ. അതിൽ ഉന്നതനും, താണവനും ഉണ്ടായിരുന്നു. ആട്ടിടയനും, ജ്ഞാനികളും ഉണ്ടായിരുന്നു. ദൈവദൂത് കേൾക്കുവാനും, രക്ഷകനെ ആത്മാർത്ഥമായി കാണുവാനും അവർ ആഗ്രഹിച്ച്. സ്വയം വിനയപെട്ടു, അനു സരണമുള്ളവരായി തീർന്നു. താൻ പൊരുമയിൽ അഹങ്കരിച്ച ഹേറോദോസിന് എല്ലാ സൗഭ്യങ്ങളും ഉണ്ടായിട്ടും രക്ഷകനെ കാണുവാൻ കഴിഞ്ഞില്ല. വിനയത്തിന്റെയും, താഴ്മയുടെയും, അനുസരണത്തിന്റെയും ഭാവമാണ് ക്രിസ്മസ് നൽകുന്ന ഒരു സന്ദേശം.

വി.ദൈവമാതാവിന്റെയും, നീതിമാനായ ജോസഫിന്റെയും സമർപ്പണവും, വിനയവും, അനുസരണവും മനുഷ്യാവ താരത്തിന് തന്നെ തന്നെ താഴ്ത്തി ഭൂമിയോളം താണ് ഇറങ്ങിവന്ന ക്രിസ്തുവിന്റെ ഭാവവും എല്ലാം വിനയപെ ടലിന്റെയും താഴ്മയുടെയും ദൂത് വിളിച്ചറിയിക്കുന്നു. ഈ ഭാവം നമ്മിൽ ഉണ്ടായങ്കിൽ മാത്രമേ ക്രിസ്തു ദർശനം സാധ്യമാകൂ. അധികാരത്തിലും, കഴിവിലും, ആൾബലത്തിലും വാക്ചാതുര്യത്തിൽ ഭ്രമിച്ചു വഴി മാറി യാത്ര ചെയ്യുന്നവർക്ക് ഒരു തിരിച്ചുവരവിന്റെ സന്ദേശമാണ് ക്രിസ്മസ് നൽകുന്നത്.

സംഘർഷാത്മകവും, പ്രതീക്ഷാ നിർഭരവുമായ ഒരു ലോകത്തിലാണ് നാം ജീവിച്ചു കൊണ്ടിരിക്കുന്നത്. ഭൂകമ്പങ്ങളും യുദ്ധവും സാമൂഹിക രാഷ്ട്രീയ മത മേഖലകളിലെ അസമാധാനവും എല്ലാം വീർപ്പുമുട്ടിക്കുന്ന ഒരു കാലത്ത് ദൈവ സാന്നിധ്യ ബോധത്തിൽ ജീവിക്കുന്ന ഒരു ജീവിതശൈലി രൂപപ്പെടുത്തുവാൻ നമുക്ക് കഴിയണം. പുതിയ വർഷത്തിൽ പ്രതീക്ഷയുടെ തിരിനാളം തെളിക്കുവാൻ നമ്മുടെ ആത്മീയ പ്രസ്ഥാങ്ങളും, ഇടവകകളും അവരുടെ കടമകൾ തിരിച്ചറിഞ്ഞു പ്രവർത്തിക്കണ്ടതായിട്ടുണ്ട്. പുതിയ തലമുറ ദൈവത്തിൽ നിന്നും സഭയിൽ നിന്നും അകന്ന് മാറാതെ പുത്തൻ പ്രതീക്ഷകളോടെ പുതുവർഷത്തെ എതിരേൽക്കുവാൻ ഉള്ള കൂട്ടായ പരിശ്രമം ആവശ്യമാണ്. ഹൃദയഭാവനക്ക് അനു സരിച്ചു ജീവിക്കുകയും ചിന്തിക്കുകയും ചെയ്യുന്നവർക്ക് ഉണ്ടാകുന്ന വഴിതെറ്റൽ ജാഗ്രതയോടെ കാണണ്ടതുണ്ട്. പൈതലിനെ തേടി കൊട്ടാരത്തിൽ പോയ ഒരുകൂട്ടം ആളുകളെ തിരുവചനം ഈ നാളുകളിൽ പരിചയപെ ടുത്തുണ്ട്. പണ്ഡിതന്മാർ എന്ന് പേരെടുത്തവക്ക് പോലും വഴിതെറ്റി. പുൽകൂട്ടിലേക്ക് വഴികാണിക്കുന്ന നക്ഷത്രത്തെ ശ്രദ്ധിക്കാതെ ഭൗമീക കൊട്ടാരങ്ങളെ തേടി പോകുമ്പോൾ നഷ്ടപ്പെടുന്നത് രക്ഷകനെയാണ്. ദൈവീക വെളിപ്പെടു ത്തലുകളെ അവഗണിച്ച് യുക്തിയിൽ ഊന്നി യാത്ര ചെയ്യ മ്പോൾ നമുക്ക് വഴിതെറ്റുന്നുണ്ട്. ജീവിതയാത്രയിൽ ദിശമാറി സഞ്ചരിക്കുന്നവർക്ക് തിരിച്ച് വരവിന്റെ സന്ദേശമാണ് ക്രിസ്മസ് നൽകുന്നത്. പുതുവർഷത്തിൽ പുതിയ ദിശാബോധത്തോടെ യാത്ര ചെയ്യുവാൻ ഇടയാവട്ടെ.

ജീവിതത്തിൽ ഒറ്റപ്പെട്ടവരും, രോഗത്തൽ വിഷമി ക്കുന്നവരും പ്രായത്തിന്റെ അവശത അനുഭവിക്കുന്നവരും ഈ സമൂഹത്തിന്റെ ഭാഗവും, നമ്മുടെ കരുതൽ ആവശ്യ മുള്ളവരും ആണ് എന്ന ചിന്ത ഈ പുതുവർഷത്തിൽ നമുക്ക് ഉണ്ടാവേണ്ടതുണ്ട്. നമ്മുടെ സ്നേഹത്തിന്റെയും, കരുതലിന്റെയും സുവിശേഷം പരത്തുവാൻ ഈ പെരുന്നാൾ കാലം നമുക്ക് ഇടയാകട്ടെ. ക്രിസ്മസിന്റെ എല്ലാ അനുഗ്ര ഹങ്ങളും നേരുന്നു.





ഫാ. ഡോ. സണ്ണി ചാക്കോ, കുന്നംകുളം

# ക്രിസ്മസിന്റെ പൊരുൾ



ക്രിസ്മസ് നന്മയുടെ ജനനമാണ്. വ്യക്തിയിലും, സമൂഹത്തിലും നന്മയുടെ ജനനം ആഗ്രഹി ക്കുന്ന ഏതു മതസ്ഥർക്കും ക്രിസ്മസ് സംഗത മാണ്. ക്രിസ്മസിന്റെ പ്രസക്തി യഥാവിധി ഉൾക്കൊള്ള ണമെങ്കിൽ ക്രിസ്തുജനനത്തിന്റെ പശ്ചാത്തലചരിത്രം നാം ഗ്രഹിക്കണം. രണ്ട് സഹസ്രാബ്ദങ്ങൾക്ക് മുൻപ് റോമാസാമ്രാജ്യത്തിന്റെ അധീനതയിൽ ആയിരുന്ന ഫലസ്തീനിൽ രാഷ്ട്രീയമായ അടിമത്വം അനുഭവി ച്ചിരുന്ന യഹൂദജനത, യാതനകളുടെയും പീഡനങ്ങ ളുടെയും പാരമ്യത്തിൽ, ഒരു വിമോചകനെ പ്രതീക്ഷി ച്ചിരുന്ന പശ്ചാത്തലത്തിലാണ് ക്രിസ്തുജനനം - യാഥാർത്ഥ്യമാകുന്നത്. ആനുകാലിക ലോകത്തിലും, മനുഷ്യരാശി അനുഭവിക്കുന്ന വേദനകളിൽ നിന്നും, അസ്വസ്ഥതകളിൽ നിന്നും, ചൂഷണത്തിൽ നിന്നും, അടിച്ചമർത്തലുകളിൽ നിന്നും, അനീതിയിൽ നിന്നും, അസമത്വത്തിൽ നിന്നും, മറ്റു തിന്മകളുടെ ശക്തികളിൽ നിന്നും വിമോചനം കൊതിക്കുന്നവർക്ക് ക്രിസ്മസ് പ്രതീക്ഷയുടെയും പ്രത്യാശയുടെയും സന്ദേശം പകർന്നു തരുന്നുണ്ട്.

ക്രിസ്മസ് സർവ്വലോകത്തിനും ഉണ്ടായൊരു മഹാസന്തോഷമാണ്. എന്നാൽ യേശുവിനെ ദർശിക്കുവാൻ ത്യാഗം സഹിച്ച് കടന്നുവന്ന സക്കായി, യേശുവിനെ ചുറ്റിനിന്നിരുന്ന പുരുഷാരം നിമിത്തം, അഥവാ ക്രിസ്തുവിനെ അനുഗമിച്ചിരുന്ന 'ക്രിസ്ത്യാനികൾ' നിമിത്തം അതിന് കഴിയാതെ മടങ്ങിപ്പോയി. ക്രിസ്മസും ക്രിസ്തുവും ക്രിസ്ത്യാനികളുടേത് മാത്രമെന്ന് ലേബൽ ചെയ്യപ്പെട്ടു. അതിനാൽ ക്രിസ്തുവിനെ അന്വേഷിക്കുന്നവർ, ക്രിസ്തുവിനെ കാണാതെ ചുറ്റും നിൽക്കുന്ന ക്രിസ്ത്യാനികളെ മാത്രം കാണുന്നു. ക്രിസ്തുവിലുള്ള ഭാവം തന്നെ നമ്മിൽ ഉണ്ടാകുമ്പോൾ, നമ്മെ കാണുന്നവർക്ക് ക്രിസ്തുവിനെ കാണുന്ന പ്രതീതി ഉണർത്തണം. അതിന് നമുക്കാവുമോ.

കോഴിക്കോട് സർവ്വകലാശാലയിൽ നിരവധി പഠനകേന്ദ്രങ്ങൾ ഉണ്ട്. അവയിലൊന്നാണ് 'ക്രിസ്ത്യൻ ചെയർ'. അവിടെ ക്രിസ്തീയ പഠന ങ്ങൾ ആഗ്രഹിക്കുന്ന ആർക്കും ആവശ്യമായ പുസ്ത കങ്ങളും മറ്റും ലഭിക്കും. എന്നാൽ അതിന്റെ പേര് ക്രിസ്ത്യൻ ചെയർ എന്നായതിനാൽ അവിടെ സന്ദർശിക്കുന്നവർ മഹാഭൂരിഭാഗവും ക്രൈസ്ത വരാണ്. മറ്റൊരു പഠനകേന്ദ്രമാണ് ഇ.എം.എസ്. പഠന കേന്ദ്രം. അവിടെ സന്ദർശിക്കുന്നവരിൽ മഹാഭൂരിഭാഗവും ഇടതുപക്ഷ ആശയം ഉള്ളവരാണ്. അതുപോലെ തന്നെ 'കുഞ്ഞാലിമരയ്ക്കാർ' പഠന കേന്ദ്രവും ഉണ്ട്. അവിടെ മുസ്ലിം സഹോദരങ്ങളാണ് കൂടുതലും സന്ദർശകരായിട്ടുള്ളത്. എന്താണിതിന്റെ കാരണം. കേരളം മുഴുവനും, ഭാരതം മുഴുവനും, ലോകം മുഴുവനും അറിയപ്പെടേണ്ടവരെ, ആദരിക്ക പ്പെടേണ്ടവരെ ചില പ്രത്യേക മതങ്ങളുടെയോ സമുദായങ്ങളുടെയോ തത്വശാസ്ത്രങ്ങളുടെയോ ലേബലിൽ തളച്ചിട്ടപ്പോൾ അവർ ഏതാനും ചിലരുടെ മാത്രം ആരാധ്യ പുരുഷന്മാരായി മാറി എന്നതാണ് വസ്തുത. ഇക്കാരണം കൊണ്ട് മാത്രം, ലോകം മുഴുവൻ അറിയപ്പെടേണ്ട പല മഹത്വങ്ങളും തമസ്ക രിക്കപ്പെട്ടുപോയി. ക്രിസ്തുവും, ക്രിസ്മസും ഒരു പ്രത്യേക വിഭാഗത്തിന്റേതാണെന്ന ചിന്ത ബോധ

പൂർവ്വമോ, അല്ലാതെയോ വളർത്തിയെടുത്തതുകൊണ്ട്, സമസ്തലോകത്തിന്റെയും രക്ഷകനായ ക്രിസ്തുവും, കാലാതിവർത്തിയായ ക്രിസ്മസിന്റെ പ്രസക്തിയും ക്രൈസ്തവരുടെ മാത്രം എന്ന നിലയിൽ പരിമിതപ്പെട്ടുപോയി. ഏതാനും നൂറ്റാണ്ടുകളായി സഭ വളർന്നു എന്ന് നാം അഭിമാനിക്കുമ്പോഴും, ഈ വളർച്ചയിൽ നമുക്ക് പറ്റിയ വലിയൊരു അപരാധമാണ് ക്രിസ്തുവിനെ ലേബൽ ചെയ്തു എന്നുള്ളത്. അക്കാരണംകൊണ്ട്, ക്രിസ്മസ് ക്രൈസ്തവന്റെ മാത്രം വെറും ആഘോഷമെന്ന് മറ്റുള്ളവർ തെറ്റിദ്ധരിച്ചു. എന്നാൽ കാലം മാറി. ആളുകൾ ചിലരെങ്കിലും കുറേക്കൂടെ വിശാലഹൃദയരായി. ഒരർത്ഥത്തിൽ, ഒരർത്ഥത്തിൽ മാത്രം, ആധുനിക ലോകം സമസ്ത ആഘോഷങ്ങളെയും ഉൾക്കൊള്ളാൻ പഠിച്ചു. ചരിത്രായനത്തിൽ നിലനിന്നിരുന്ന പരമതാഭ്യുദയാസഹിഷ്ണുത തെല്ലൊന്ന് ശമിച്ചതിനാൽ, പരസ്പര ബഹുമാനത്തോടെ മറ്റ് മതങ്ങളിലെ മഹാത്മാക്കളെ കാണുവാനും, ആദരിക്കുവാനും തുടങ്ങി. മതസൗഹാർദ്ദം വളർത്തിയെടുത്ത്, സമാധാനപൂർവമായ സഹവർത്തിത്വം ബഹുസ്വരതയിൽ അവശ്യം വേണ്ടതാണെന്ന് പുതുതലമുറ തിരിച്ചറിഞ്ഞു തുടങ്ങി. അതിനാൽ മാത്രം, മിക്കവാറും എല്ലാ മതസ്ഥരും ഇന്ന് ക്രിസ്മസിന്റെ ബാഹ്യമായ ആഘോഷങ്ങളിൽ അഭിരമിക്കുന്നുണ്ട്. എന്നാൽ അത് വെറും ഉപരിപ്ലവമായ ഉൾക്കൊള്ളലിന്റെ തത്വശാസ്ത്രം മാത്രമാണെന്ന് ലോകസാഹചര്യങ്ങൾ വെളിപ്പെടുത്തുന്നുണ്ട്. ക്രിസ്മസ് എന്താണെന്ന് ആഴത്തിൽ അറിയുമ്പോൾ, ഈ ഉപരിപ്ലവമായ ആഘോഷങ്ങളും, ആർഭാടങ്ങളും, അലങ്കാരങ്ങളും വ്യർത്ഥമെന്ന ബോധ്യം നമ്മെ അലോസരപ്പെടുത്തും.

ഞാനൊരു കാഴ്ച കണ്ടു. ഒരുപക്ഷെ നിങ്ങളും കണ്ടിരിക്കും. ഒരു ബാറിന്റെ മുകളിൽ അതിമനോഹരമായ ഒരു നക്ഷത്രം തൂങ്ങിക്കിടക്കുന്നു. എന്തു സന്ദേശമാണ് ആ നക്ഷത്രം നൽകുന്നത്? നക്ഷത്രം കണ്ടതുകൊണ്ട് ജ്ഞാനികൾ സന്തോഷിച്ചതായി വിശുദ്ധ മത്തായി രേഖപ്പെടുത്തുന്നുണ്ട്. ആ നക്ഷത്രത്തെ അനുധാവനം ചെയ്തപ്പോൾ അത് അവരെ ക്രിസ്തുവിലേയ്ക്കാണ് നയിച്ചത്. എന്നാൽ ബാറിന് മുകളിലെ നക്ഷത്രം എങ്ങോട്ടാണ് നയിക്കുന്നത്? ക്രിസ്മസിനെ വാണിജ്യവൽക്കരിച്ച ഇക്കാലത്ത് ക്രിസ്മസ്, ഓഫറുകളുടെയും റിഡക്ഷൻ സെയിലുകളുടെയും ആഘോഷമാണ്. ബെത്‌ലഹേമിലെ എളിമയുടെ പ്രതീകമായ കാലിത്തൊഴുത്തിനു പകരം രത്നഖചിതമായ സ്വർണ്ണ പുൽക്കൂടുകളും, അത്യാഡംബരം നിറഞ്ഞ ക്രിസ്മസ് ട്രീകളും; എല്ലാം എല്ലാം വിരോധാഭാസമെന്ന് നാം തിരിച്ചറിയുന്നുണ്ടോ?

ഞാനൊരു വാർത്ത വായിച്ചു. 'ക്രിസ്മസ് ആഘോഷത്തിന് സർക്കാർ എല്ലാ ഒരുക്കങ്ങളും പൂർത്തിയാക്കി' സന്തോഷം നൽകുന്ന ഒരു വാർത്തയാണത്. ക്രിസ്മസ് ഭംഗിയായി ആഘോഷിക്കാനുള്ള എല്ലാ ക്രമീകരണങ്ങളും സർക്കാർ ചെയ്തതായിരിക്കും എന്നചിന്തയോടെ തുടർന്ന് വായിച്ചപ്പോൾ ഒരു കാര്യം വ്യക്തമായി. ക്രിസ്മസിന് വ്യാജമദ്യം ഒഴുകുന്നത് തടയുന്നതിന്, മായം കലരാത്ത 'നാടൻ വിദേശമദ്യം' യഥേഷ്ടം വിതരണം ചെയ്യുന്നതിന് സർക്കാർ ഔട്ട്‌ലെറ്റുകളിൽ സമൃദ്ധിയായി ശേഖരിച്ചു വെച്ചിട്ടുണ്ട് എന്നതാണ് വാർത്തയുടെ പൊരുൾ. നമുക്കാരെയും കുറ്റപ്പെടുത്താനാവില്ല. ക്രിസ്മസിനെസക്കുറിച്ചുള്ള വികലമായ ധാരണ മറ്റുള്ളവരിൽ അടയാളപ്പെടുത്തിയത് മറ്റാരുമല്ല, നമ്മുടെ ചെയ്തികൾ തന്നെയാണ് അതിന് നിദാനം. ക്രിസ്മസിനെക്കുറിച്ചുള്ള ഈ ധാരണ തിരുത്തിക്കുറിക്കുവാൻ നമുക്കാകുമോ.

വിഭാഗീയതയും, സംഘർഷങ്ങളും നിറഞ്ഞ നമ്മുടെ സമകാലീന ലോകത്ത്, ക്രിസ്മസിൽ ഉൾച്ചേർത്ത സ്നേഹത്തിന്റെ സന്ദേശം നമ്മുടെ വ്യത്യാസങ്ങളെ മറികടക്കാൻ നമ്മെ വെല്ലുവിളിക്കുന്നു. നമ്മുടെ അയൽക്കാരെ സ്നേഹിക്കാനം പാർശ്വവൽക്കരിക്കപ്പെട്ടവരെ ആശ്ലേഷിക്കാനും, വേദനിക്കുന്നവരോട് കരുണകാണിക്കാനും അത് നമ്മെ ആഹ്വാനം ചെയ്യുന്നു. യേശുക്രിസ്തുവിലൂടെയുള്ള രക്ഷയുടെ ദാനം എന്ന ഈ ദിവ്യസമ്മാനം ചരിത്രത്തിന്റെ താളുകളിൽ മാത്രം ഒതുങ്ങുന്നതല്ല, മറിച്ച് ഇന്നത്തെ ജീവിതത്തെ മാറ്റിമറിക്കുന്ന ഒരു സജീവ യാഥാർത്ഥ്യമാണ്.

ക്രിസ്മസിന്റെ സന്ദേശം കാലത്തെ മറികടക്കുകയും, നമ്മുടെ സമകാലീന അസ്തിത്വത്തിന്റെ ഹൃദയത്തോട് നേരിട്ട് സംവദിക്കുകയും ചെയ്യുന്നു. പ്രതികൂല സാഹചര്യങ്ങളിൽ പ്രത്യാശ കൈവരിക്കാനും, സ്നേഹം കുറഞ്ഞുപോകുന്നു എന്ന് തോന്നുന്ന ഒരു ലോകത്ത് സ്നേഹം പ്രസരിപ്പിക്കുവാനും, സമസ്ത ജീവജാലങ്ങളെയും ഉൾക്കൊള്ളുവാനും അത് നമ്മെ ആഹ്വാനം ചെയ്യുന്നു. രക്ഷകന്റെ ജനനം ആഘോഷിക്കുന്ന വേളയിൽ, ക്രിസ്തുവിന്റെ വെളിച്ചത്തിനായി കാംക്ഷിക്കുന്ന ഒരു ലോകത്ത് പ്രത്യാശയുടെയും സ്നേഹത്തിന്റെയും ദീപസ്തംഭങ്ങളായി ക്രിസ്മസിന്റെ ചൈതന്യം നമുക്ക് കാലഋതുഭേദങ്ങൾക്കപ്പുറത്തേക്ക് കൊണ്ടുപോകാം.



ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ



# മലയാളത്തിന്റെ സുവർണ്ണനാവ്

മലങ്കര സഭാ ഗുരുരത്നം ഫാ. ഡോ. റ്റി.ജെ. ജോഷ 2024 ഫെബ്രുവരി 13 ന് 97-ാം വയസിലേക്ക്

മലയാള സാഹിത്യത്തിലും വേദശാസ്ത്ര ബോധനത്തിലും മലങ്കര ഓർത്തഡോക്സ് സഭാ ചരിത്രത്തിലും പ്രകാശം പരത്തുന്ന മഹാപ്രതിഭയാണ് മലങ്കരസഭാ ഗുരുരത്നം അഭിവന്ദ്യ ഫാ. ഡോ. റ്റി.ജെ. ജോഷ. വേദപണ്ഡിതൻ, ശ്രേഷ്ഠഗുരു, അനുഗ്രഹീത ഗ്രന്ഥകാരൻ, സുവർണ്ണ നാവുകാരനായ പ്രഭാഷകൻ, പ്രശസ്ത വേദവ്യാഖ്യാതാവ്, സാമൂഹിക പ്രവർത്തകൻ തുടങ്ങി വിവിധ നിലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച വന്ദ്യ. റ്റി.ജെ. ജോഷ അച്ചൻ വാക്കുകളിലും എഴുത്തുകളിലും സാന്ത്വന സ്പർശം പകരുന്നു. വിപുലമായ അനുഭവ സമ്പത്ത്, ആഗോളതലത്തിലുള്ള യാത്രകൾ, അനുഗ്രഹീത പ്രബോധന ശുശ്രൂഷ, വൈവിദ്ധ്യമാർന്ന ഉത്തരവാദിത്വങ്ങൾ എന്നിവയിൽനിന്നും സമാർജ്ജിച്ച ഉൾക്കാഴ്ചകളും ആത്മീയ ജീവിതത്തിന് ഊർജ്ജം പകർന്ന വ്യക്തിത്വങ്ങളുടെ മഹത് ദർശനങ്ങളും ഹൃദ്യമായ ഭാഷയിൽ എഴുത്തിലും പ്രഭാഷണത്തിലും അവതരിപ്പിക്കുന്നു.

നിരന്തരമായ പഠന മനനങ്ങളിലും വേദവ്യാഖ്യാനങ്ങളിലും അനുഭവിച്ചറിയുന്ന വേദപ്പൊരുൾ പൊതുസമൂഹത്തിന് ശുദ്ധഭാഷയിൽ സംവേദിപ്പിക്കുന്നതിന് ഡോ. റ്റി.ജെ. ജോഷാച്ചനുള്ള വൈദഗ്ദ്ധ്യം അതീവ ശ്രേഷ്ഠമാണ്. സുവിശേഷ മർമ്മം പ്രാഗത്ഭ്യത്തോടെ സംവേദിപ്പിക്കുവാൻ (എഫെ. 6:19-20) നാവും തൂലികയും അദ്ദേഹം ദൈവികമായി നിരന്തരം വിനിയോഗിക്കുന്നു. വേദവിശകലനങ്ങൾ ജനകീയമാക്കുന്നതിനായി ലളിതവും ഹൃദ്യവും ആകർഷകവുമായ ഭാഷാശൈലിയാണ് രൂപപ്പെടുത്തിയിട്ടുള്ളത്.

സമാധാനപൂർണ്ണവും പ്രത്യാശാപൂരിതവുമായ ജീവിത സായാഹ്നം ദൈവകൃപയാൽ അനുഭവവേദ്യമാകുന്നതായി റ്റി.ജെ. ജോഷ അച്ചൻ വിശ്വസിക്കുന്നു. എന്നാൽ സങ്കീർണ്ണവും വൈവിദ്ധ്യവുമായ രോഗപീഡകളും ശസ്ത്രക്രിയകളും ഏറ്റുവാങ്ങിയ റ്റി.ജെ. ജോഷ അച്ചനെ രോഗങ്ങൾക്ക് തളർത്തുവാൻ കഴിഞ്ഞിട്ടില്ല. എഴുത്തിലും പ്രഭാഷണത്തിലും നിറയുന്ന ആത്മാംശങ്ങൾക്ക് ലഭ്യമായ സാന്ത്വന സ്പർശം വളരെ ഹൃദ്യമാണ്.

നാലാം വയസ്സിൽ ടൈഫോയിഡിൽ തുടങ്ങിയതാണ് രോഗം. അപ്പൻഡിസൈറ്റിസ്, ചിക്കൻ പോക്സ്, ക്യാൻസർ, നേത്രരോഗങ്ങൾ, പ്രോസ്റ്റേറ്റ്, ഹൃദ്രോഗം... പക്ഷേ, ഇവയ്ക്കൊന്നും റ്റി.ജെ. ജോഷാച്ചനെ നിരാശനോ, നിഷ്ക്രിയനോ, ആക്കുവാൻ കഴിഞ്ഞില്ല. ഓരോ പ്രതിസന്ധിയിലും കർമ്മശേഷിയും ഉന്മേഷവും ശക്തിപ്പെടുകയാണ്. അതിന് അദ്ദേഹം നൽകുന്ന വിശദീകരണം ശ്രദ്ധേയമാണ്. ''രോഗങ്ങൾ എന്നെ തളർത്തിക്കളയാൻ ഇടയാക്കിയില്ല. കർമ്മമേഖലയിൽ ഊർജ്ജസ്വലതയോടെ ഇക്കാലമത്രയും പ്രവർത്തി ക്കുവാൻ സാധിക്കുന്നു. അതു ദൈവകൃപ ഒന്നുകൊണ്ടുമാത്രമാണെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ ആയിരിക്കുന്നത് ദൈവകൃപയാൽ ആകുന്നു എന്ന പൗലോസ് ശ്ലീഹായുടെ വചനമാണ് എനിക്ക് ആശ്വാസം പകരുന്നത്.

അമേരിക്കയിൽ ഉപരിപഠനം കഴിഞ്ഞപ്പോൾ എത്യോപ്യയിലെ സെമിനാരിയിൽ പഠിപ്പിക്കുവാനും

അമേരിക്കയിൽ വികാരിയാകുവാനും നിർബന്ധിച്ച സ്നേഹിതരോട് റ്റി.ജെ.ജോഷ്വാച്ചൻ തറപ്പിച്ചു പറഞ്ഞു: ''എന്റെ സേവനരംഗം ഈ സഭയാണ്. പഴയ സെമിനാരിയാണ് ഞാൻ പ്രിയപ്പെടുന്ന സ്ഥലം'. ആ തീരുമാനത്തിന് മാറ്റം ഉണ്ടായില്ല. അന്ന് ലഭിക്കുന്ന ശമ്പളം ചെറിയ തുകമാത്രം. സ്വന്തമായ വീട് ഉണ്ടാക്കിയിട്ടില്ല. പണത്തിന് ആവശ്യമുള്ള സമയം. എന്നിട്ടും ലഭ്യമായ ഉന്നത അവസരങ്ങളും സാധ്യതകളും സ്വയം തിരസ്ക്കരിച്ചു. ജീവിതത്തിന്റെ മുഴുവൻ സമയവും ഓർത്തഡോക്സ് സെമിനാരിക്കും വേദപ്രബോധനത്തിനുമായി വേർതിരിച്ചു. റ്റി.ജെ. ജോഷ്വ അച്ചൻ എഴുതി. ഞാൻ ജനിച്ചു വളർന്നത് ഒരു സാധാരണ കർഷക കുടുംബ ത്തിലാണ്. മാതാ പിതാക്കൾ, പ്രാഥമിക വിദ്യാഭ്യാസം മാത്രമുള്ളവർ. വൈജ്ഞാനിക പാരമ്പര്യമോ ബൗദ്ധിക സിദ്ധികളോ ഒന്നും അവകാശപ്പെടാനില്ലാത്തവർ. പക്ഷെ അവർ പ്രാർത്ഥിക്കുന്നവരും കുടുംബ പ്രാർത്ഥന മുടക്കാതെ നടത്തുന്നവരുമായിരുന്നു. മാത്രമല്ല, ദേവാലയത്തിലെ ആരാധനയ്ക്കു പ്രാധാന്യവും കല്പിച്ചിരുന്നു. സാമ്പത്തിക ഞെരുക്കം അനുഭവിച്ചാണ് വളർന്നതും പഠിച്ചതും. എന്നാൽ തക്കസമയത്ത് ആവശ്യങ്ങൾ നിറവേറാൻ ദൈവം വഴിതുറന്നു.

ഇത്രത്തോളം യഹോവ സഹായിച്ചു, ഇത്രത്തോളം ദൈവമെന്നെ നടത്തി, ഒന്നുമില്ലായ്മയിൽ നിന്നെന്നെ ഉയർത്തി... എന്ന ഗാനം ആലപിക്കുമ്പോൾ എന്റെ കണ്ണ് ഈറനണിയും. കാരണം എന്റെ ജീവിതാനുഭവത്തെ ഈ ഗാനം സത്യസന്ധമായി പ്രതിഫലിപ്പിക്കുന്നു. എന്റെ പാണ്ഡിത്യമോ പ്രാഗത്ഭ്യമോ ഞാൻ അവകാശപ്പെടുന്നില്ല. ദൈവകൃപ ഒന്നുമാത്രം. ഏല്പിച്ച ചുമതലകൾ ആത്മാർത്ഥയോടും സത്യസന്ധതയോടും നിർവ്വഹിച്ചു. ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ നിറഞ്ഞ സംതൃപ്തിയും കൃതജ്ഞതയും മാത്രമാണ് ഉണ്ടാകുന്നതെന്നും അദ്ദേഹം വെളിപ്പെടുത്തുന്നു.

ഇടയ ശുശ്രൂഷയിൽ നാവും തൂലികയും ഫലപ്രദമാക്കിയ ഡോ. റ്റി.ജെ. ജോഷ്വ അച്ചനെ മലങ്കര സഭയിലെ ഗുരുരത്നം, ഗുരുക്കന്മാരുടെ ഗുരു, മലയാളത്തിലെ സാന്ത്വന ദാർശനികൻ തുടങ്ങിയ വിശേഷണങ്ങൾ നൽകിയപ്പോൾ വിനീത ഭാവത്തോടെ അദ്ദേഹം പറഞ്ഞു: എന്നെ എന്തു വിശേഷിപ്പിച്ചാലും ദൈവം ഉപയോഗിക്കുന്ന ഒരു മനുഷ്യൻ എന്നു മാത്രമേ എനിക്ക് തോന്നുന്നുള്ളൂ. ഞാൻ അർഹിക്കുന്നതിൽ അധികമായ അംഗീകാരവും സ്വീകരണവും ലഭിക്കുന്നു. എന്റെ പാണ്ഡിത്യമോ ബൗദ്ധിക സിദ്ധിയോ ഒന്നുമല്ല. ദൈവത്തിന്റെ കൃപ ഒന്നുമാത്രം. അതേ, ഡോ. റ്റി.ജെ. ജോഷ്വ അച്ചന്റെ പ്രഭാഷണങ്ങളും എഴുത്തുകളും അപഗ്രഥിക്കുമ്പോൾ എല്ലാം ദൈവസ്പർശം അടയാളപ്പെടുത്തുന്ന അന ശ്വരവചനങ്ങൾ എന്ന് ബോധ്യമാകും. മലയാളത്തിലെ സുവർണ്ണനാവായ ഡോ. റ്റി.ജെ. ജോഷ്വ അച്ചന്റെ പ്രഭാഷണ ശൈലികളും ദർശന ങ്ങളും അത്യധികം ആകർഷകമാണ്.

ശാന്തനും സൗമ്യനും മിതഭാഷിയും ഭാഷാ നിപുണനുമായ പ. ബസേലിയോസ് ഔഗേൻ ബാവായാണ് റ്റി.ജെ. ജോഷ്വാച്ചനെ കൺവൻഷൻ വേദിയിലേക്ക് നിയോഗിക്കുന്നത്. കോട്ടയം തോട്ടയ്ക്കാട് മാർ അപ്രേം പള്ളിയിൽ കൺവൻഷൻ പ്രസംഗിക്കേണ്ട എം.എം. ജോർജ് സാറിന്റെ അഭാവത്തിൽ പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായി എത്തിയ അദ്ദേഹം ആ നിയോഗം ഏറ്റെടുക്കുകയായിരുന്നു. വിവാഹവേളയിലും സ്കൂൾ സാഹിത്യ സമാജത്തിലും പ്രസംഗിച്ചിട്ടുണ്ടെങ്കിലും കൺവൻഷൻ വേദിയിലെ ആദ്യ ചുവടുവെയ് പായിരുന്നു. പ്രസംഗ വേദിയിലേക്ക് ഔഗേൻ ബാവാ തലയിൽ കൈവെച്ച് അനുഗ്രഹിച്ച് നയിച്ചതാണ്, പ്രസംഗരംഗത്ത് ഇന്നും തുടരുവാൻ കഴിയുന്നതെന്ന് റ്റി.ജെ. ജോഷ്വ അച്ചൻ വിശ്വസിക്കുന്നു. പ്രശസ്തമായ മാക്കാംകുന്ന് കൺവൻഷനിൽ 1955-ലെ മൂന്നു നോമ്പ് ചൊവ്വാഴ്ചയാണ് ആദ്യമായി പ്രസംഗിച്ചത്. പിന്നീട്, നിരവധി പ്രാവശ്യം മാക്കാംകുന്നിൽ പ്രസംഗിച്ചിട്ടുണ്ട്.

ലോകത്തിന്റെ വിവിധ വേദികളിൽ ബൈബിൾ പ്രഭാഷണങ്ങളും കുടുംബ പ്രബോധനങ്ങളും ഫലപ്രദമായി സംവേദിപ്പിക്കുന്ന ഡോ. റ്റി.ജെ. ജോഷ്വ അച്ചൻ മലയാളത്തിന്റെ സുവർണ്ണനാ വാണ്. പ്രഭാഷണ വിഷയത്തിന്റെ തെരഞ്ഞെടുപ്പ്, വിഭജനം, അവതരണം എന്നിവയ്ക്ക് ദീർഘമായ പഠന മനനങ്ങളും തയ്യാറെടുപ്പും നടത്തും. അതിനാൽ കൺവൻഷൻ പ്രസംഗം, 'വചനശുശ്രൂഷ'യാകണം എന്ന് അദ്ദേഹം നിർദേശിക്കുന്നു.

ഞങ്ങളുടെ സുവിശേഷം വചനമായി മാത്രമല്ല, ശക്തിയോടും പരിശുദ്ധാത്മാവോടും ബഹുനിശ്ച യത്തോടും കൂടെ ആയിരുന്നു നിങ്ങളുടെ അടുക്കലേക്ക് വന്നത് (1 തെസ്സ. 1:5) എന്ന പൗലോ സിന്റെ പ്രബോധനമാകണം വചന ശുശ്രൂഷകരുടെ അടിസ്ഥാന ദർശനം. ഞങ്ങളുടെ പ്രബോധനം അബദ്ധത്തിൽ നിന്നോ അശുദ്ധിയിൽ നിന്നോ വ്യാജത്തോടെയോ വന്നതല്ല (1 തെസ്സ. 2:3) എന്നും

പരിശുദ്ധാത്മ നിറവിൽ ആത്മാർത്ഥത പുല ർത്തുന്നതാണ് വചന ശുശ്രൂഷ എന്നും പൗലോസ് വ്യക്തമാക്കുന്നു. വിശുദ്ധ ബലിപീഠത്തിൽ അപ്പം മുറിക്കുന്നതുപോലെ പ്രാധാന്യമുള്ളതാണ് ഏവൻ ഗേലിയോനിൽ ദൈവത്തിന്റെ വചനം വിഭജിച്ചു കൊടുക്കുന്നത്. അതിനാൽ സൂക്ഷ്മതയോടും ധ്യാനത്തോടും കൂടി പവിത്രമായി അനുഷ്ഠിക്കേണ്ട ശുശ്രൂഷയാണ് കൺവൻഷൻ പ്രസംഗം എന്ന് ഫാ. ഡോ. റ്റി.ജെ. ജോഷ്വ പ്രബോധിപ്പിക്കുന്നു.

പ്രഭാഷണശൈലിയെക്കുറിച്ച് അദ്ദേഹം പറയുന്നു: പ്രഭാഷണങ്ങൾക്ക് ഞാൻ കൃത്യസമയത്ത് എത്തിയിരിക്കും. അനുവദിച്ചിട്ടുള്ള സമയത്തെക്കാൾ ഒരു മിനിട്ട് അധികമാവുകയില്ല. ചെറിയ ഒരു പ്രസംഗമാണെങ്കിലും ഒരുങ്ങാതെ ചെയ്തിട്ടില്ല. ആശയങ്ങൾ അക്കമിട്ട് അടുക്കിപ്പറയുന്ന രീതിയാണ് സ്വീകരിച്ചിട്ടുള്ളത്. അതുകൊണ്ടാകാം ഏഴുദശകമായി പ്രസംഗവേദിയിൽ തുടരുവാൻ കഴിയുന്നത്.

ഡോ. റ്റി.ജെ. ജോഷ്വ അച്ചന്റ ബൈബിൾ പ്രഭാഷണങ്ങൾ അതീവ ഹൃദ്യമാണ്. ഒരു വർഷം ആറ് ഏഴ് പ്രസംഗങ്ങൾ തയ്യാറാക്കും. ആദ്യം വിഷയവും, പിന്നീട് വിഷയത്തിന് അനുസൃതമായ വാക്യവും കണ്ടെത്തുന്ന രീതിയാണുള്ളത്. വിഷയം അനുസരിച്ച് പോയിന്റുകൾ നിശ്ചയിച്ച് പ്രസംഗ രൂപത്തിലാക്കും. എല്ലായിപ്പോഴും പ്രസംഗം മുഴുവൻ ചെറിയ ചെറിയ വാചകങ്ങളിൽ എഴുതാറുണ്ട്. ഉപസംഹാരം പോലും എഴുതിയ ശേഷമേ പ്രസംഗിക്കാറുള്ളൂ. പ്രസംഗിക്കുമ്പോൾ സ്ഥലവും സാഹചര്യവും അനുസരിച്ച് അവതരിപ്പി ക്കും. കേരളത്തിന് പുറത്താണ് പ്രസംഗം എങ്കിൽ പ്രധാന പോയിന്റുകളും ആശയങ്ങളും ഇംഗ്ലീഷിൽ പറയും. ഓരോ സ്ഥലത്തുമുള്ള ഉദാഹരണങ്ങളും സംഭവങ്ങളും കണ്ടെത്തും. പ്രസംഗത്തിലെ കഥകളും വിവരണങ്ങളും അനുഭവങ്ങളും എഴുതുന്ന സമയത്തു തന്നെ കൃത്യമായ ഭാഗത്ത് ഉൾപ്പെടുത്തും.

മലയാള പ്രഭാഷണരംഗത്ത് കൃത്യമായ വിഷയ വിഭജത്തിന് പ്രചാരം നൽകിയത് റ്റി.ജെ. ജോഷ്വാ അച്ചന്റെ പ്രഭാഷണത്തിലൂടെയാണ്. പ്രസംഗത്തിന് ആമുഖം (Introduction), ഉള്ളടക്കം (Body) ഉപസംഹാരം (Conclusion) എന്നിവ കൃത്യമായി പാലിക്കും. പ്രധാന ഉള്ളടക്കം മൂന്നോ നാലോ പോയിന്റുകളായി വിഭജിക്കും. സദസ്യരെ വളരെ ആകർഷിക്കുന്ന പ്രരംഭ വാചകങ്ങളെക്കുറിച്ച് മൂന്നു നാലു പ്രാവശ്യം ചിന്തിക്കുകയും മുൻകൂട്ടി കുറിച്ചുവെക്കുകയും ചെയ്യും.

പ്രസംഗത്തിന്റെ പ്രധാന ഭാഗമായ ഉള്ളടക്കം പോയിന്റുകളായി അടുക്കും ചിട്ടയോടും അവതരിപ്പിക്കും. വിഷയത്തിന്റെ സമഗ്രഭാവവും രൂപവും ഫലപ്രദമായി സംവേദിപ്പിക്കണമെങ്കിൽ പ്രസംഗത്തിന്റെ പ്രധാന ഭാഗങ്ങൾ അക്കമിട്ട് അവതരിപ്പിക്കണം എന്നാണ് റ്റി.ജെ. ജോഷ്വ അച്ചന്റെ പക്ഷം. ശ്രോതാക്കളുടെ മനസ്സിൽ വിഷയം തങ്ങി നിൽക്കുവാൻ വിഷയ വിഭജനത്തിന്റെ പോയിന്റുകൾ സഹായിക്കും. പ്രസംഗവിഷയം കാടുകയറാതെ നിശ്ചിത സമയത്ത് പൂർത്തിയാക്കുവാൻ പോയിന്റുകൾ അനിവാര്യമാണ്. ഏതു പ്രസംഗമായാലും പ്രധാന ആശയങ്ങൾ അക്കമിട്ട് എഴുതിയ ശേഷമേ അദ്ദേഹം അവതരിപ്പിക്കാറുള്ളൂ.

ഡോ. റ്റി.ജെ. ജോഷ്വ അച്ചന്റെ പ്രഭാഷണങ്ങളുടെ പ്രാരംഭം എല്ലായിപ്പോഴും ബൈബിൾ വാക്യം ഉദ്ധരിച്ചു കൊണ്ടായിരിക്കും. പ്രധാന ഭാഗങ്ങൾ അക്കമിട്ട് അവതരിപ്പിക്കും. പ്രസംഗം ലളിതവും ഹൃദ്യവും സുന്ദരവുമാണ്. ഫാ. ഡോ. റ്റി.ജെ. ജോഷ്വായുടെ ശബ്ദ ഗാംഭീര്യവും സ്ഫുടതയും വശ്യമാണ്. ശബ്ദവിന്യാസം, ഭാവപ്രകടനങ്ങൾ, ആംഗചലനങ്ങൾ, മുഖഭാവം തുടങ്ങിയ ശരീരഭാഷ ശ്രോതാക്കളെ ഹഠാദാകർഷിക്കുന്നവയാണ്. പ്രസംഗത്തിന് ജീവൻ പകരുന്നത് ശുദ്ധമായ ഭാഷയും സ്ഫുടതയും ഭാവവിന്യാസവുമാ ണ്. ഏതു തരം പ്രസംഗമായാലും സമഗ്രതയും വ്യക്തതയും ഉണ്ടായിരിക്കണമെന്ന് നിർദ്ദേശിക്കുന്നു.

പ്രസംഗം വേണ്ടവിധം പ്രാർത്ഥിച്ച് തയ്യാറെടുത്തില്ലെങ്കിൽ സംവേദനം ഫലപ്രദമാകുന്നില്ല എന്ന് റ്റി.ജെ. ജോഷ്വ അച്ചൻ പറയുന്നു. ജനങ്ങൾക്ക് പ്രസംഗം സംവേദിക്കപ്പെടുന്നുണ്ടോ എന്ന് മുഖഭാവ ങ്ങളിൽ നിന്ന് വായിച്ചറിയാം. മുഖത്തോട്ട് നോക്കിയിരിക്കുന്നതും തലയാട്ടുന്നതും എല്ലാം പ്രസംഗകന്റെ ആശയത്തോട് യോജിക്കുന്നതിനാലാണ്. പുഞ്ചിരിക്കുമ്പോഴും കൈയ്യടിക്കുമ്പോഴും ഇതു തിരിച്ചറിയുവാൻ കഴിയും. പ്രസംഗത്തിൽ സ്വാനുഭവങ്ങൾ പങ്കിടുമ്പോൾ ശ്രോതാക്കളുടെ മനസ്സിനെ അതിയായി സ്പർശിക്കും. അനുഭവങ്ങൾ വികാര തീവ്രതയോടെ അവതരിപ്പിക്കുമ്പോൾ ജനം അത് സ്വീകരിക്കും. വിവരണങ്ങൾ സത്യസന്ധവും വസ്തുനിഷ്ഠവും ആത്മാർത്ഥവുമായിരിക്കണം. സ്വാനുഭവങ്ങളിൽ പൊങ്ങച്ചവും അഹംഭാവവും ഉണ്ടാകരുതെന്നും അദ്ദേഹം നിഷ്കർഷിക്കുന്നു.

കൺവൻഷൻ പ്രസംഗത്തിൽ നിന്നും വ്യത്യസ്തമായി ശാന്തമായ സ്വരവും മിതമായ വാക്കുകളും ധ്യാന പ്രസംഗത്തിന് ഉണ്ടാകണമെന്ന് റ്റി.ജെ. ജോഷ്വാച്ചൻ നിർദ്ദേശിക്കുന്നു. ആത്മീയ

നിറവിലേക്കും അനുതാപത്തിലേക്കും ധ്യാനം നയിക്കണം. ശ്രോതാക്കളിൽ മാനസാന്തരവും യഥാർത്ഥമായ പശ്ചാത്താപവും ഉണ്ടാകണം. ഇപ്പോൾ ധ്യാനപ്രസംഗവും കൺവൻഷൻ പ്രസംഗവും തമ്മിൽ വേണ്ടത്ര വ്യത്യാസം കാണുന്നില്ല. നല്ല ധ്യാനഗുരുക്കന്മാരുടെ സാന്നിധ്യം ഇപ്പോൾ കുറവാണ്. സ്ത്രീകൾക്കും അത്മായർക്കും സഭയുടെ വിവിധ വേദികളിൽ പ്രസംഗിക്കുവാൻ നിശ്ചയ മായും അവസരം ഉണ്ടാകണം. സ്ത്രീകൾക്ക് പുരുഷന്മാരേക്കാൾ നന്നായി പഠിപ്പിക്കുവനും ആശയങ്ങൾ അതിവേഗം പ്രതിഫലിപ്പിക്കുവാനും കഴിയും എന്നും അദ്ദേഹം പറയുന്നു.

ടെലിവിഷൻ ചാനലുകളിലെ പുതുപ്രവണതകൾ നിറഞ്ഞ പ്രഭാഷണങ്ങളോട് ഡോ. റ്റി.ജെ. ജോഷ അച്ചൻ ആഭിമുഖ്യമില്ല. പ്രസംഗവേദിയിൽ നടക്കുന്നതും ഓടുന്നതുമായ തീവ്രമായ ബാഹ്യപ്രകടനങ്ങൾക്ക് ആകർഷണീയത ഉണ്ടെങ്കിലും താൽക്കാലികമാണ്. വലിയ ശബ്ദം ഉണ്ടാക്കുന്നതും വികാര തീവ്രത സൃഷ്ടിക്കുന്നതുമായ പ്രഭാഷണങ്ങളെക്കാൾ, പറയുവാനുള്ളത് ഹൃദയത്തിൽ നിന്നും ആത്മാർത്ഥതയോടെ അവതരിപ്പിച്ചാൽ ജനങ്ങളിൽ അർത്ഥപൂർണ്ണമായി സംവേദിപ്പിക്കപ്പെടും.

ഡോ. റ്റി.ജെ. ജോഷാ അച്ചന്റെ പ്രസംഗങ്ങൾ കൺവൻഷൻ വേദികളിൽ മാത്രമല്ല ടെലിവിഷൻ ചാനലുകളിലും റേഡിയോയിലും സി.ഡിയിലും ലഭ്യമാണ്. റേഡിയോ ടെലിവിഷൻ പ്രഭാഷണങ്ങളിലെ ദീർഘമായ അനുഭവ പരിചയത്തിൽ അദ്ദേഹം പറയുന്നു: റേഡിയോ പ്രഭാഷണം എഴുതി വായിക്കുമ്പോൾ സ്റ്റുഡിയോയിൽ പ്രസംഗം പറഞ്ഞ് പ്രതിഫലിപ്പിക്കുക പ്രയാസമാണ്. ടെലിവിഷനിൽ, കുറേക്കൂടി ശ്രദ്ധ ആവശ്യമാണ്. മുഖഭാവവും ഭാവചലനങ്ങളും ശ്രദ്ധിക്കണം. ജനങ്ങളുടെ മുഖത്തുനോക്കി പ്രസംഗിക്കണം. റിക്കോർഡ് ചെയ്യുമ്പോൾ ജനം ഇല്ലെന്നു മാത്രം. രണ്ടിടത്തും തെറ്റുകൾ വന്നാൽ തിരുത്തുവാൻ കഴിയും. സാമൂഹിക മാധ്യമ സംവിധാനങ്ങളും നവസാങ്കേതികതയും ജനകീയമായതോടെ പ്രഭാഷണങ്ങൾ വിരൽതുമ്പിൽ ലഭ്യമാകുന്നു. യൂടൂബിൽ ഫാ. ഡോ. റ്റി.ജെ. ജോഷായുടെ നിരവധി പ്രഭാഷണങ്ങളുണ്ട്. ലോകത്തിന്റെ ഏതു ഭാഗത്തിരുന്നും ഏതു സമയത്തും ഏതു പ്രസംഗവും കേൾക്കുവാനും ശേഖരിക്കുവാനും കഴിയും.

ഫാ. ഡോ. റ്റി.ജെ. ജോഷായുടെ കൺവൻഷൻ പ്രസംഗങ്ങൾ വിശ്വാസികളുടെ ജീവിതത്തെ സമഗ്രമായി പരിവർത്തനം ചെയ്യിപ്പിക്കുന്നതും സാന്ത്വനം പകരുന്നതുമാണ്. ക്രിസ്തുവിന്റെ വചനം ജീവിതത്തെ ശുദ്ധീകരിക്കുകയും പുതുക്കുകയും ചെയ്യും എന്ന് പഠിപ്പിക്കുന്നു. സഭയുടെ വിശ്വാസം ഉറപ്പിച്ച് ആത്മീക നവീകരണവും പുതുക്കവും സഭയിൽ തുടർച്ചയായി ഉണ്ടാകുന്നതിനായി അദ്ദേഹം ആഗ്രഹിക്കുന്നു.

പ്രസംഗപീഠത്തിലെ ഏഴു പതിറ്റാണ്ടിന്റെ അനുഭവ പരിചയത്തിൽ ഫലപ്രദമായ പ്രസംഗത്തിനുള്ള പത്തു വഴികൾ ഫാ. ഡോ. റ്റി.ജെ. ജോഷ വെളിപ്പെടുത്തുന്നു. നല്ലവണ്ണം ഒരുങ്ങി പ്രസംഗിക്കണം, സമയ ക്ലിപ്തത പാലിക്കണം, നല്ല ഭാഷയും ഉച്ചാരണ ശുദ്ധിയും സുപ്രധാനം, ബൈബിൾ വചനത്താൽ സമ്പുഷ്ടമാകണം, ആരാധനാ സാഹിത്യം പ്രയോജനപ്പെടുത്തണം, ഹാസ്യഭമം ഒഴിവാക്കണം, ദൃഷ്ടാന്തങ്ങൾ സൂക്ഷ്മതയോടെ ഉപയോഗിക്കണം പ്രസംഗം കഥാപ്രസംഗമാക്കരുത്, ധനാഗമന മാർഗ്ഗമായി സ്വീകരിക്കരുത്, ജീവിത നിഷ്ഠയും വിശുദ്ധിയും പുലർത്തണം.

ക്രൈസ്തവ സഭകളിലെ പ്രഭാഷണ ചരിത്രത്തിൽ നിസ്തുല സ്ഥാനമാണ് ഫാ. ഡോ. റ്റി.ജെ. ജോഷായ്ക്ക് ലഭ്യമാകുന്നത്. ബൈബിൾ വചനങ്ങൾ, വേദശാസ്ത്രചരിത്ര പശ്ചാത്തലത്തിലും സ്വജീവിതാനുഭവത്തിലും കോർത്തിണക്കി വിഷയ വിശകലനം ജനകീയമായി നിർവ്വഹിക്കുവാൻ കഴിയുന്ന അസാധാരണ സർഗ്ഗപ്രതിഭയാണ് ഫാ. ഡോ. റ്റി.ജെ. ജോഷ. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ശ്രോതാക്കളുടെ ജീവിതത്തോട് സംവേദിക്കും. വേദനയുടെയും നിരാശയുടെയും നടുവിൽ ജീവിതം അസ്വസ്ഥവും ദുഃസഹവുമാകുമ്പോൾ യേശുവിനെ യഥാർത്ഥമായി അനുഭവിച്ചറിയുവാൻ അദ്ദേഹത്തിന്റെ വേദവ്യാഖ്യാനങ്ങൾ ശക്തിപകരുന്നു. വിഹ്വല ഹൃദയങ്ങൾക്ക് ആശ്വാസവും ഉന്മേഷവുമാകുന്ന ഹൃദ്യമായ സന്ദേശങ്ങളാണ് കൊച്ചു കൊച്ചു ദൃഷ്ടാന്തങ്ങളിലൂടെ തേച്ചു മിനുക്കി പ്രധാന ചിന്തയോട് സമന്വയിപ്പിച്ച് ലളിതമായി അവതരിപ്പിക്കുന്നത്.

ആശയങ്ങൾ ബുദ്ധിപരവും ആദ്ധ്യാത്മീകവും പ്രായോഗികവുമായ രീതിയിൽ മനുഷ്യജീവിതത്തിന് ദിശാബോധം പകരുവാൻ തക്കവിധം ഫലപ്രദമായി ക്രോഡീകരിക്കുന്നു. ക്രിസ്തബന്ധിത പ്രഭാഷണങ്ങൾ വ്യക്തികളുടെ ജീവിത പരിവർത്തനത്തിനും സാമൂഹിക മാറ്റത്തിനും പര്യാപ്തമാകും. പ്രസംഗവേദികളിൽ ഫാ. ഡോ. റ്റി.ജെ. ജോഷായുടേത് ആത്മീയതയുടെ നിറസാന്നിധ്യമാണ്. വ്യക്തവും ശുദ്ധവുമായ ഭാഷയിൽ ശബ്ദവൈവിധ്യത്തോടെ ആകർഷകമായി വിഷയ വിശകലനം അവതരിപ്പിക്കും. ആശയ

ക്ലിഷ്ടതയോ പദദാരിദ്രമോ അവതരണ ഭംഗമോ ഒരിക്കലും ഉണ്ടാകാറില്ല. വിഷയത്തിന് ഏറ്റവും അനുയോജ്യമായ ദൃഷ്ടാന്തങ്ങളും അനുഭവങ്ങളും കാലികമായി അവതരിപ്പിക്കും. പ്രഭാഷണങ്ങളിൽ വ്യക്തി-കുടുംബ ബന്ധങ്ങൾക്ക് പ്രാധാന്യം നൽകി പ്രശ്നങ്ങളും പരിഹാരമാർഗ്ഗങ്ങളും വേദവെളിച്ചത്തിൽ ശാസ്ത്രീയമായി അവതരിപ്പിക്കു ന്നു. മനുഷ്യ സമൂഹം അനുദിനം അഭിമുഖീകരിക്കുന്ന ജീവിത പ്രശ്നങ്ങൾക്കും കുടുംബപ്രതിസന്ധികൾക്കുമുള്ള പ്രബോധനങ്ങളാണ് പ്രഭാഷണങ്ങളിൽ മുഴങ്ങുന്നത്. വേദവിശകലനങ്ങൾ ജനകീയമാക്കുന്നതിനായി ലളിതവും ഹൃദ്യവും ആകർഷകവുമായ ഭാഷാശൈലി അദ്ദേഹം രൂപപ്പെടുത്തി.

മലങ്കര സഭയിൽ 70 വർഷത്തിലധികമായി മുഴങ്ങുന്ന ഫാ. ഡോ. റ്റി.ജെ. ജോഷ്വായുടെ പ്രഭാഷണ ശൈലിക്ക് പ്രവാചക ശക്തിയുണ്ട്. അവ വ്യക്തമായ തയ്യാറെടുപ്പോടുകൂടിയ വേദവചനാധിഷ്ഠിത പ്രബോധനങ്ങളാണ് ആവശ്യസന്ദർഭങ്ങളിൽ വിമർശനാത്മകമായ തിരുത്തൽ ശബ്ദമായി, കാലത്തെ അതിജീവിക്കുന്ന ആശയങ്ങൾ സംവേദിപ്പിക്കുന്നു. കൺവൻഷനിലെ നൂതന പ്രവണത തിരസ്ക്കരിക്കുന്ന അദ്ദേഹം സമയക്ലിപ്തതയോടെ വേറിട്ട വചന ശുശ്രൂഷയും പ്രബോധനവും നൽകുന്നു.

ജീവിതത്തിലെ അനുഭവ പാഠങ്ങളാണ് അതിജീവനത്തിന്റെ വേദവായനക്ക് അദ്ദേഹത്തിന് ആത്മീയ ദർശനം പകർന്നത്. അവ ലളിത സുന്ദരമായ വാക്യഘടനയിൽ ജനഹൃദയങ്ങളിലേക്ക് സംവേദിപ്പിക്കുന്നു. ഇത് സാന്ത്വനവും പ്രത്യാശയും പകരുന്ന ധ്യാനമനനങ്ങളാണ്. ഓരോ പ്രഭാഷണവും അനശ്വരവചനങ്ങളാണ്. ഡോ. റ്റി.ജെ. ജോഷ്വ അച്ചന്റെ വ്യക്തി മഹാത്മ്യം പ്രഭാഷണങ്ങളിൽ മാത്രമല്ല മൂർച്ചയേറിയ തൂലികയിലും പ്രകടമാണ്. പ്രഭാഷണം മുഴുവൻ 1950 കൾ മുതൽ ഡയറിയിൽ എഴുതി തുടങ്ങിയതിനാൽ എഴുത്തിന്റെ വിശാലമായ ലോകം തുറന്നിടുവാൻ അധികകാലം വേണ്ടിവന്നില്ല. പ്രഭാഷണങ്ങൾ ക്രൈസ്തവ സഹൃദയരേയും പുസ്തകങ്ങൾ പൊതുസമൂഹത്തെയും ലക്ഷ്യമാക്കുന്നു. ഫാ. ഡോ. റ്റി.ജെ. ജോഷ്വായുടെ എഴുത്തുകളെ അഞ്ചു വിഭാഗങ്ങളായി തിരിക്കാം. 1. ബൈബിൾ വ്യാഖ്യാനങ്ങൾ 2. ഓർത്തഡോക്സ് വിശ്വാസ ദർശനങ്ങൾ 3. കൺവൻഷൻ ധ്യാന പ്രഭാഷണങ്ങൾ 4. സാന്ത്വനം പകരുന്ന ചിന്താവിഷയങ്ങളും ശുഭചിന്തകളും 5. ആത്മാധിഷ്ഠിത ഇടയ പ്രബോധനങ്ങൾ. ജീവിതത്തിന്റെ സങ്കീർണ്ണതകളിലും വിവിധതര രോഗങ്ങളിലും വിഹ്വലരാകുന്നവർക്ക് കൃപയുടെ നീർച്ചാലുകൾ ഇവ പകരുന്നു ആശ്വാസത്തിന്റെയും പ്രചോദനത്തിന്റെയും ഊർജ്ജം പകരുന്ന ഈ രചനകളിൽ കുളിർമ്മയും സൗഖ്യവും സംവേദിക്കപ്പെടുന്നു.

ഡോ. റ്റി. ജെ. ജോഷ്വ അച്ചന്റെ എല്ലാ രചനകളിലും പ്രതിഫലിക്കുന്ന പ്രഭാഷണ സാന്ത്വന ശൈലിയാണ്. അത്യഗാധമായ വേദശാസ്ത്ര വിശകലന രചനകളിലും പ്രഭാഷണത്തിന്റെ ആത്മാവാണ് നിറയുന്നത്. എല്ലാ രചനകളും പ്രഭാഷണങ്ങളും പരിശുദ്ധാത്മ പ്രേരിതവും മനുഷ്യ ഹൃദയങ്ങളെ സ്വാധീനിക്കുന്നവയുമാണ്. ഹൃദയത്തിന്റെ ഭാഷയാണ് അക്ഷരങ്ങളിൽ സൃഷ്ടിക്കുന്നത്. സാന്ത്വന ദർശനമുള്ള ഫലപ്രദമായ രചനകൾക്ക് ലഭ്യമായ കഴിവ് തികച്ചും ദൈവികമാണ്. കഠിനമായ പഠന മനന ഗവേഷണ തല്പരതയും ഹൃദ്യമായ ഭാഷാശൈലിയും സംവേദനശേഷിയും ഗ്രന്ഥങ്ങൾക്ക് ജനകീയ മുഖം ലഭ്യമാകുന്നു. ബുദ്ധിയും യുക്തിയും ഭക്തിയും സംയോജിപ്പിക്കുന്ന ശക്തമായ സംവേദന തന്ത്രമാണ് രചനകളുടെ അടിത്തറ.

**ഉപസംഹാരം**

മനുഷ്യ മനസ്സുകൾക്ക് സാന്ത്വനവും പ്രബുദ്ധതയും പകരുവാൻ വശ്യതയുള്ള 70 ലധികം ഗ്രന്ഥങ്ങളിലൂടെയും റേഡിയോ-ടെലിവിഷൻ ചാനൽ പ്രഭാഷണങ്ങളിലൂടെയും ശാന്തിയുടെ നീർച്ചാലുകൾ പകരുന്ന കൃപയുടെ തണലിലെ ഊർജ്ജ പ്രവാഹമാണ് ഡോ. റ്റി.ജെ. ജോഷ്വാ അച്ചൻ. അദ്ദേഹത്തിന്റെ അനശ്വരമാകുന്ന എഴുത്തുകളും പ്രഭാഷണങ്ങളും ആത്യന്തികമായി മാനവിക സൗഹൃദത്തിനും വിശാല എക്യുമെനിക്കൽ ബന്ധങ്ങൾക്കും വഴിതെളിക്കുന്നു.

മലങ്കര സഭയിൽ ഫലപ്രദവും ജനകീയവുമായി എഴുതുവാനും പ്രസംഗിക്കുവനും കഴിയുന്ന അപൂർവ്വ പ്രതിഭയാണ് ഫാ. ഡോ. റ്റി.ജെ. ജോഷ്വാ. അദ്ദേഹത്തിന്റെ എഴുത്തും പ്രഭാഷണവും പരസ്പര ബന്ധിതമാണ്. പ്രസംഗങ്ങൾ എഴുതിയ ശീലമാണ് പുസ്തകരചനക്ക് ശക്തിയും വശ്യതയും പകർന്നത്. ജീവിത യാത്രയിൽ അമൂല്യമായ നിരവധി രചനകളും പ്രഭാഷണങ്ങളുമാണ് മലങ്കര സഭയിലെ ഗുരുരത്നമായ വന്ദ്യ ഡോ. റ്റി.ജെ. ജോഷ്വ അച്ചനിൽ നിന്നും ലഭ്യമായത്.



ഫാ. വർഗ്ഗീസ് കളീയ്ക്കൽ





# യാത്രാവിവരണം

# "രക്ഷകൻ നടന്ന വഴിത്താരയിലൂടെ"

**ജൂതചരിത്രത്തിന്റെ നാൾവഴികൾ**

'മത്തായിയെ കണക്കു പഠിപ്പിക്കണമെങ്കിൽ മത്തായിയേയും പഠിക്കണം കണക്കും പഠിക്കണം' എന്നൊരു ചൊല്ലുണ്ട്. അതുപോലെ വിശുദ്ധ നാടിന്റെ സ്ഥലവിവരണം നടത്തുമ്പോൾ അതിന്റെ ചരിത്രപശ്ചാത്തലവും അറിയണം. ആരാണ് ജൂതർ? എവിടെയാണ് അവരുടെ ചരിത്രം ആരംഭിക്കുന്നത്? പലസ്തീന്റെ യഥാർത്ഥ ഉടമസ്ഥർ ആരാണ്? ഇക്കാര്യങ്ങൾക്കൂടി അറിഞ്ഞിരിക്കണം. ഇനി പറയുന്നതാണ് ജൂതചരിത്രത്തിന്റെ നാൾ വഴികൾ.

**ബി.സി. 1900 അബ്രഹാം പിതാവിന്റെ വിളി**

ഉൽപത്തി പുസ്തകം 12-ാം അദ്ധ്യായത്തോടെയാണ് ജൂതചരിത്രം ആരംഭിക്കുന്നത്. പതിനൊന്നു വരെയുള്ള അദ്ധ്യായങ്ങൾ ചരിത്രാതീത കാലം എന്നാണ് ജൂതർ വിശ്വസിക്കുന്നത്. അബ്രഹാം പിതാവിനെ ദൈവം വിളിക്കുന്നതോടെയാണ് യഥാർത്ഥ ജൂത ചരിത്രം പിറക്കുന്നത്. മെസോപൊട്ടാമിയായിലെ കൽദയരുടെ ഊരിൽ നിന്ന് (ഇന്നത്തെ ഇറാക്ക്) ദൈവം അബ്രഹാമിനെ വിളിച്ചു പാലുംതേനുമൊഴുകുന്ന കനാൻദേശത്തേക്ക്. യൂഫ്രട്ടീസ് ടൈഗ്രീസ് നദികളുടെ ഇടയിലുള്ള മെസൊപൊട്ടാമിയായിലെ സമൃദ്ധിയിൽ നിന്ന് തന്റെ നിക്ഷേപങ്ങളെല്ലാം ഉപേക്ഷിച്ച് നാഥന്റെ വിളികേട്ട് അബ്രഹാം പിതാവ് കാണിപ്പാനിരിക്കുന്ന ദേശത്തേക്ക് യാത്രയായി.

**ബി.സി. 1700 ഒന്നാം പ്രവാസം**

ഒരിക്കൽ അബ്രഹാമിനോട് ഒരു അരുളപ്പാട് ഉണ്ടായി. ഉൽപ്പത്തി 15-ാം അദ്ധ്യായത്തിൽ ആ സംഭവം വിവരിക്കുന്നുണ്ട്. "സൂര്യനസ്തമിക്കുമ്പോൾ അബ്രഹാമിന് ഒരു ഗാഢനിദ്ര വന്നു. ഭീതിയും അന്ധതമസ്സും അവന്റെ മേൽവീണു. അപ്പോൾ അവൻ അബ്രഹാമിനോട് നിന്റെ സന്തതി സ്വന്തമല്ലാത്ത ദേശത്ത് നാനൂറ് സംവത്സരം പ്രവാസികൾ ആയിരുന്നത് ആ ദേശക്കാരെ സേവിക്കും. അവർ അവരെ പീഢിപ്പിക്കുമെന്ന് നീ അറിഞ്ഞുകൊൾക. എന്നാൽ അവർ സ്നേഹിക്കുന്ന ജാതിയെ ഞാൻ വിധിക്കും. അതിന്റെശേഷം അവർ വളരെ സമ്പത്തോടെ പുറപ്പെട്ടുപോരും". ഉൽപത്തി 15:13-14

ഈ ദൈവിക അരുളപ്പാട് പൂർത്തീകരിക്കപ്പെടുന്നത് അബ്രഹാമിന്റെ കൊച്ചുമകൻ യാക്കോബിന്റെ മകൻ യൗസേഫിലൂടെയാണ്. ആരും പിടിച്ചുകൊണ്ടു പോയതല്ല. പെട്ടുപോയതാണ്. പിന്നീട് യൗസേഫിന്റെ സഹോദരങ്ങൾ ചെന്നു. നാനൂറ് വർഷങ്ങൾ കൊണ്ട് അവർ അവിടെ വലിയൊരു ജാതിയായി വളർന്നു. വരത്തന്മാർ തങ്ങൾക്ക് ബാധ്യതയാകുമെന്ന ചിന്തയിൽ തദ്ദേശീയർ ഇസ്രയേൽ ജനതയെ പീഢിപ്പിക്കുവാൻ തുടങ്ങി.

യൗസേഫിനെ അറിയാത്ത മിസ്രയീമ്യ ഫറവേന്മാർ കഠിനദണ്ഡനങ്ങളാണ് ആ ജനതയ്ക്ക് നൽകിയത്. നാനൂറ്റി മുപ്പത് വർഷങ്ങൾക്ക്ശേഷം മോശയെന്ന വിമോചകനിലൂടെ അവർ സ്വന്തനാട്ടിലേക്ക് യാത്ര തിരിച്ചു.

**ബി.സി. 1250 ന്യായാധിപന്മാരുടെ കാലം**

ഒത്നിയേൽ മുതൽ ശമുവേൽ വരെ പതിനഞ്ച് '15' ന്യായാധിപന്മാർ ഇസ്രയേലിനു ന്യായപാലനം ചെയ്തു.

**ബി.സി. 1020 യിസ്രയേലിൽ രാജഭരണം**

കീശിന്റെ മകൻ ശൗൽ ആണ് ഇസ്രയേലിലെ രാജാവ്. ദാവീദിന്റെ കാലത്താണ് ഹെബ്രോനിൽ നിന്ന് യരുശലേമിലേക്ക് തലസ്ഥാനം മാറ്റിയത്.

**ബി.സി. 980 യരുശലേം ദേവാലയം പണിയപ്പെടുന്നു**

അത്യുന്നതന് ഒരു ആലയം പണിയുവാൻ ആഗ്രഹിച്ചതും അതിന്റെ ചുറ്റുവട്ടങ്ങളെല്ലാം അടുപ്പിച്ചതും ദാവീദ് ആയിരുന്നു. എന്നാൽ ആലയം പണിയുവാൻ നിയോഗം ലഭിച്ചത് തന്റെ മകൻ ശലോമോനാണ്.

**ബി.സി. 975 യിസ്രയേൽ രാജവംശം രണ്ടായി പിരിയുന്നു**

ശലോമോന്റെ മരണത്തോടെ യിസ്രയേൽ രാജവംശം പിളർന്നു. യഹൂദാഗോത്രവും ബന്യാമിൻ ഗോത്രവും ചേർന്ന് ശലോമോന്റെ മകൻ രഹബയാമിന്റെ നേതൃത്വത്തിൽ യരുശലേം തലസ്ഥാനമാക്കി ഭരണമാരംഭിച്ചു. യഹൂദാ രാജവംശം എന്ന് അത് അറിയപ്പെട്ടു.

ബാക്കി പത്തുഗോത്രങ്ങൾ ചേർന്ന് ശമര്യായിലെ ശെഖെം തലസ്ഥാനമാക്കി വേറൊരു രാജവംശം സ്ഥാപിച്ചു. ജറോബയാം ആയിരുന്നു ആദ്യത്തെ രാജാവ്. ഇസ്രയേൽ രാജവംശം എന്ന് അത് അറിയപ്പെട്ടു. പിന്നീട് ഈ രാജവംശങ്ങൾ തമ്മിൽ നിരന്തരം യുദ്ധങ്ങൾ നടന്നു. യഹൂദാ രാജവംശത്തെക്കാൾ ഇസ്രയേൽ രാജവംശം ആയിരുന്നു അക്കാലത്ത് ശക്തിയാർജ്ജിച്ചത്. എന്നാൽ ബി.സി. 721 ൽ അസീറിയൻ രാജാവ് ഷാൽമനേസർ ഇസ്രയേലിനെ ആക്രമിച്ച് കീഴ്പ്പെടുത്തി. പിന്നീട് ആ രാജവംശം ഉയിർത്തെഴുന്നേറ്റിട്ടില്ല. ആ പത്തു ഗോത്രങ്ങളെ സംബന്ധിച്ചും പിന്നീട് യാതൊരറിവും ഇല്ല. അതിനാൽ അവ ''നഷ്ടപ്പെട്ട ഗോത്രങ്ങൾ'' എന്നറിയപ്പെടുന്നു.

**ബി.സി. 605 രണ്ടാം പ്രവാസം**

ബാബിലോൺ ചക്രവർത്തിയായ നെബുക്കദ്നേസർ ബി.സി. 605 ൽ ഇസ്രയേൽ ആക്രമിച്ചു കീഴ്പ്പെടുത്തി. അന്നത്തെ ഇസ്രയേൽ രാജാവ് യഹോയാക്കിൻ ബാബിലോണ്യ മേൽക്കോയ്മ അംഗീകരിച്ച് സാമന്ത രാജാവായി ഭരണം നടത്തി. അക്കാലത്താണ് നെബുക്കദ്നേസർ ഇസ്രയേലിലെ സുന്ദരപുരുഷന്മാരെയും സുന്ദരികളായ സ്ത്രീകളെയും അടിമകളായി ബാബേലിലേക്ക് കൊണ്ടുപോയത്. ഇത് രണ്ടാം പ്രവാസം എന്നറിയപ്പെടുന്നു.

**ബി.സി. 588 ദൈവാലയം തകർക്കപ്പെട്ടു**

ബാബിലോണ്യ അധീശത്വത്തിനെതിരെ ബി.സി. 588 ൽ ഒരു വലിയ കലാപം ഉയർന്നു. അപ്പോൾ നെബുക്കദ്നേസർ ദൈവാലയം കൊള്ള ചെയ്തു നശിപ്പിച്ചു. അന്നത്തെ രാജാവായിരുന്ന സിദക്കിയാവിന്റെ കണ്ണുകൾ കുത്തിപ്പൊട്ടിച്ച് ബാബേലിലേക്ക് കൊണ്ടുപോയി. അങ്ങനെ ആ കലാപം അമർച്ച ചെയ്യപ്പെട്ടു.

**ബി.സി. 538 രണ്ടാം മടങ്ങി വരവ്**

പേർഷ്യൻ ചക്രവർത്തിയായ സൈറസ് അഥവാ കോരേശ് വി. സി. 538 ൽ ബാബിലോൺ സാമ്രാജ്യം കീഴടക്കി. അദ്ദേഹം ഇസ്രായേല്യരെ സ്വന്തദേശത്തേക്ക് മടങ്ങാൻ അനുവദിച്ചു. അങ്ങനെ ഏകദേശം എഴുപത് വർഷങ്ങൾക്ക് ശേഷം ഒരു ശേഷിപ്പിനെ ദൈവം സ്വന്തനാട്ടിലേക്ക് മടക്കി വരുത്തി.

**ബി. സി. 516 രണ്ടാം ദൈവാലയം**

പേർഷ്യൻ ചക്രവർത്തിയായ സൈറസിന്റെ നിർദ്ദേശാനുസരണം പ്രാദേശിക ഗവർണറായിരുന്ന സെരുബാബേൽ രണ്ടാമത്തെ ദൈവാലയം പണിതു.

**ബി. സി. 169 അന്തിയോക്കസ് എപ്പിഫാനസ്**

യഹൂദന്മാരെ ഏറെ പീഡിപ്പിച്ച ഗ്രീക്ക് രാജാവായിരുന്നു അന്തിയോക്കസ് എപ്പിഫാനസ്. അദ്ദേഹം 169 ൽ ജനുസലേം പിടിച്ചെടുത്തു. ജൂതന്മാരെ മുഴുവൻ യവന സംസ്ക്കാരത്തിലേക്ക് തിരിക്കുന്നതിന്റെ ഭാഗമായി പരിച്ഛേദന നിരോധിച്ചു. ന്യായപ്രമാണം വായിക്കുന്നത് വിലക്കി. പന്നിമാംസം ഭക്ഷിക്കുവാൻ നിർബന്ധിച്ചു. ദൈവാലയം നശിപ്പിച്ചു.

**ബി. സി. 167രണ്ടാം മക്കാബയ വിപ്ലവം**

ഇത്തരത്തിലുള്ള ക്രൂരതകൾ സഹിക്കുവാനാകാതെ മക്കാബിയരുടെ നേതൃത്വത്തിൽ വലിയവിപ്ലവം നടന്നു. അതിൽ മക്കാബിയർ വിജയിച്ചുവെങ്കിലും യരുശലേമിൽ നിന്ന് മസാധാനം പോയ്മറഞ്ഞു.

(തുടരും. . . . )

ഫാ. പി.വി. ജോൺ ചെങ്ങന്നൂർ





# സാരോപദേശകഥകൾ
# ദിവ്യ നക്ഷത്രം

പൗരസ്ത്യ ദേശത്തെ മൂന്നു വിദ്വാന്മാർ ഒന്നിച്ചിരുന്നു വാനനിരീക്ഷണം നടത്തിക്കൊണ്ടിരിക്കുമ്പോൾ അതിൽ ഒരാൾ അത്ഭുതത്തോടെ പറഞ്ഞു. അതാ നോക്കൂ. കിഴക്കു ഒരു പുതിയ നക്ഷത്രം ഉദയം ചെയ്തിരിക്കുന്നു.

ഉടനെ മറ്റു രണ്ടുപേരും ഒരേ സ്വരത്തിൽ പറഞ്ഞു. ഞങ്ങളും അതു കണ്ടു. ഇതെന്താണെന്നു അത്ഭുതത്തോടെ നോക്കുമ്പോഴാണു താങ്കൾ ഇതു പറഞ്ഞതു.

അവർ മൂന്നു പേരും ശ്രദ്ധാപൂർവ്വം അതിനെ സൂക്ഷ്മമായി വീക്ഷിച്ചിട്ടു ഒരാൾ പറഞ്ഞു. ലോകചരിത്രത്തിൽ ആദ്യമായിട്ടാണു ഇങ്ങനെ ഒരു നക്ഷത്രം ഉദയം ചെയ്യുന്നതു. നോക്കൂ. അതിന്റെ പ്രകാശ വലയം മറ്റൊരു നക്ഷത്രത്തിലും കാണാൻ കഴിയുന്നില്ല.

അപ്പോൾ മറ്റൊരാൾ പറഞ്ഞു. ശരിയാണു. അതു വെറും പ്രകാശമല്ല. ഏതോ ദിവ്യ തേജസ്സ് അതിനെ വലയം ചെയ്തിരിക്കുന്നതായിട്ടാണു എനിക്കു തോന്നുന്നതു.

നിങ്ങൾ രണ്ടു പേരും പറഞ്ഞതു പൂർണ്ണമായും ശരിയാണു. ഇതു വെറും ഒരു നക്ഷത്രം ആണെന്നു തോന്നുന്നില്ല. ഏതോ ദിവ്യമായ ഒന്നു ഈ ഭൂമിയിൽ ഉദയം ചെയ്തതിന്റെ അടയാളമാണെന്നാണു എന്റെ നിഗമനം. മൂന്നാമൻ പറഞ്ഞു.

അതിന്റെ സാദ്ധ്യത തള്ളിക്കളയാനാവില്ല. അതിനാൽ ഇതു എവിടെയാണു ഉദിച്ചിരിക്കുന്നതു എന്നു നമുക്കു ആദ്യം കണ്ടുപിടിക്കാൻ ശ്രമിക്കാം. എന്നിട്ടു ആ നാടിനെ കുറിച്ചും കൂടുതൽ അന്വേഷിച്ചാൽ ഇതാരായിരിക്കും എന്നു മനസ്സിലാക്കുവാൻ സാധിക്കും. അടുത്ത ആൾ പറഞ്ഞു.

അതു ശരിയാണെന്നു മറ്റുള്ളവർക്കും ബോദ്ധ്യമായതിനാൽ അവർ മൂവരും ചേർന്നു വാനനിരീക്ഷണം നടത്തി സ്ഥലം കണ്ടെത്താൻ ശ്രമിച്ചു. താമസമെന്യേ അവരുടെ പരിശ്രമം വിജയിച്ചു. നക്ഷത്രം ഉദിച്ചിരിക്കുന്നതു യെറുശലേം യഹൂദ്യ പ്രദേശങ്ങളുടെ മുകളിൽ ആണെന്നു കണ്ടെത്തി.

ഇതു ഏതോ ദിവ്യനായ ഒരു വ്യക്തിത്വം ഈ ഭൂമിയിൽ അവതരിച്ചതിന്റെ അടയാളം ആണെന്നതിൽ ഇനിയും സംശയത്തിനു അവകാശമില്ല എന്ന ചിന്തയിൽ അവർ എത്തിച്ചേർന്നു. ഇതു ആരാണു എന്നു കണ്ടെത്തിയേ മതിയാകൂ എന്ന തീരുമാനത്തിൽ അവർ അതിനായി പരിശ്രമം തുടങ്ങി.

അവർ മൂവരും പണ്ഡിതാഗ്രേസരന്മാർ ആയിരുന്നു. ലോകരാജ്യങ്ങളുടെ എല്ലാം ചരിത്രങ്ങളും, എല്ലാ മതഗ്രന്ഥങ്ങളും, തത്വശാസ്ത്രങ്ങളും എല്ലാം അവർ വായിച്ചു ഗ്രഹിച്ചിട്ടുള്ളവരായിരുന്നതിനാൽ യറുശലേം യഹൂദ്യ പ്രദേശങ്ങളിൽ അധിവസിക്കുന്നതു, യഹോവയായ ദൈവം തെരഞ്ഞെടുത്ത ജനമായി വിശ്വസിക്കുന്ന യിസ്രായേൽ മക്കൾ അഥവാ യെഹൂദന്മാരാണെന്നു അവർ കണ്ടെത്തി. അവരുടെ ചരിത്രം ഉൾക്കൊള്ളുന്ന പഴയനിയമ ഗ്രന്ഥങ്ങളിൽ ഇതിനെ കുറിച്ചു എന്തെങ്കിലും പരാമർശം ഉണ്ടോ എന്നു അവർ പരിശോധിച്ചു.

ഒടുവിൽ യെശ്ശയ്യാ പ്രവചനം ഒൻപതാം

അദ്ധ്യായം അവരുടെ ശ്രദ്ധയിൽ പെട്ടു. യിസ്രായേലിന്റെ വിമോചകനായി അവതരിക്കുന്ന രാജാധിരാജാവിനെക്കുറിച്ചുള്ള പ്രവചനം അവർ കണ്ടു. അതു ഇങ്ങനെ ആണു. യെശ്ശ: 9; 6,7. നമുക്കു ഒരു ശിശു ജനിച്ചിരുന്നു; നമുക്കു ഒരു മകൻ നൽകപ്പെട്ടിരിക്കുന്നു; ആധിപത്യം അവന്റെ തോളിൽ ഇരിക്കും ; അവനു അത്ഭുതമന്ത്രി വീരനാം ദൈവം നിത്യ പിതാവു സമാധാനപ്രഭു എന്നു പേർ വിളിക്കപ്പെടും. . . . . . . . എന്നു തുടങ്ങുന്ന വാക്യങ്ങൾ അവരെ ആകർഷിച്ചു. ആ പ്രവചനത്തോടൊപ്പം ആ അദ്ധ്യായം രണ്ടാം വാക്യത്തിൽ, ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു, അന്ധതമസ്സുള്ള ദേശത്തു പാർത്തവരുടെ മേൽ പ്രകാശം ശോഭിച്ചു. എന്ന പ്രവചനം കൂടെ ചേർത്തു വായിച്ചപ്പോൾ ഈ നക്ഷത്രം അവിടെ പറഞ്ഞിരിക്കുന്ന രാജാധിരാജാവു ഈ ഭൂമിയിൽ അവതരിച്ചതിന്റെ അടയാളം തന്നെയാണു എന്നു അവർക്കു ബോദ്ധ്യമായി. ഇപ്പോൾ അവിടെ അവതരിച്ചിരിക്കുന്നതു ദൈവപുത്രനായ ക്രിസ്തു തന്നെയാണു എന്നു അവർ ഉറച്ചു വിശ്വസിച്ചു. ഈ അറിവും വിശ്വാസവും ദൈവഭക്തരായ അവരുടെ മനസ്സിൽ അടങ്ങാത്ത ഒരു മോഹം ജനിപ്പിച്ചു. എങ്ങനെ എങ്കിലും അവിടെ പോയി ആ ദിവ്യശിശുവിനെ കണ്ടു വണങ്ങണം. പക്ഷെ ആ മോഹം അവരുടെ മനസ്സിനെ വല്ലാതെ അലട്ടി. വഴി അറിയാതെ ഇത്രയും ദൂരം എങ്ങനെ സഞ്ചരിക്കുവാൻ കഴിയും? അവരുടെ ബുദ്ധിയും അറിവും കഴിവും ചിന്തകളും അതിനുള്ള ഒരു വഴിയും തുറന്നു കൊടുക്കാതെ വന്നപ്പോൾ അവർ മൂന്നു പേരും ദൈവത്തിങ്കലേക്കു തിരിഞ്ഞു. മനമുരുകി പ്രാർത്ഥിച്ചു.



കാരുണ്യവാനായ ദൈവമേ അങ്ങു ഈ ഭൂമിയിലേക്കു അയച്ച അവിടുത്തെ പുത്രനെ ചെന്നു കണ്ടു വണങ്ങുവാനുള്ള ബലഹീനമായ ഞങ്ങളുടെ ആഗ്രഹം സഫലമാകുവാൻ അവിടുന്നു തന്നെ ഞങ്ങൾക്കു ഒരു വഴി ഒരുക്കി തരേണമേ.

പ്രാർത്ഥന കഴിഞ്ഞു അവർ കണ്ണു തുറന്നപ്പോൾ കണ്ട കാഴ്ച അവരെ അത്ഭുതപ്പെടുത്തി. അതാ അങ്ങകലെ നിന്നിരുന്ന ആ അത്ഭുത നക്ഷത്രം തങ്ങളുടെ തലയ്ക്കു മുകളിൽ വന്നു നിൽക്കുന്നു. അവർ ഭയഭക്തിയോടെ അതിനെ വണങ്ങി.

അപ്പോൾ അവരെ അത്ഭുതപ്പെടുത്തിക്കൊണ്ടു ഒരു അശരീരി ഒഴുകി വന്നു. ഭയപ്പെടേണ്ടാ ഞാൻ നിങ്ങളുടെ പ്രാർത്ഥന കേട്ടു. നിങ്ങളുടെ ആഗ്രഹം സാധിച്ചു തരാൻ തീരുമാനിച്ചിരിക്കുന്നു. നിങ്ങൾ പോകേണ്ടുന്ന വഴി കാണിച്ചു തരുവാനായി ഈ നക്ഷത്രത്തെ ഞാൻ നിയോഗിച്ചിരിക്കുന്നു. ഞാൻ തരുന്ന നിർദ്ദേശങ്ങൾ അതേപടി പാലിച്ചാൽ നിങ്ങളുടെ ആഗ്രഹം സഫലമാകും. നിങ്ങൾക്കു മുമ്പായി ഈ നക്ഷത്രം യാത്ര ചെയ്യും. നിങ്ങൾ അതിനെ മാത്രം നോക്കി യാത്ര ചെയ്താൽ അവിടെ എത്തും. എന്നാൽ നിങ്ങളുടെ ബുദ്ധി ഉപയോഗിച്ചു വഴി തെരഞ്ഞെടുക്കുകയോ, നക്ഷത്രത്തിൽ നിന്നു ശ്രദ്ധ മാറ്റുകയോ ചെയ്താൽ ഉദ്ദിഷ്ട സ്ഥാനത്തു എത്തുകയുമില്ല. അപകടത്തിൽ കലാശിക്കുകയും ചെയ്യും. അതിനാൽ വേഗം ഒരുങ്ങി പുറപ്പെട്ടു കൊൾക.

അവരുടെ സന്തോഷത്തിനു അതിരില്ലായിരുന്നു. ദൈവത്തിനു നന്ദി കരേറ്റിക്കൊണ്ടു ആഹ്ലാദത്തോടെ വേഗം ഒരുങ്ങി, മൂന്നു കഴുതകളുടെ പുറത്തു കയറി അവർ യാത്ര തിരിച്ചു.

മാസങ്ങൾ പലതു യാത്ര ചെയ്തു അവസാനം അവർ യറുശലേമിൽ എത്തി.

സന്തോഷത്തോടെ അവർ ചിന്തിച്ചു. ഇനിയും രാജകുമാരനെ കാണാൻ ബുദ്ധിമുട്ടില്ല. രാജാവിന്റെ കൊട്ടാരം ആരോടു ചോദിച്ചാലും പറഞ്ഞു തരും. അവർ തങ്ങളുടെ ബുദ്ധിയിൽ ആശ്രയിച്ചു. പലരോടും ആരാഞ്ഞു. അവസാനം അവർ ഹേരോദാരാജാവിന്റെ കൊട്ടാരത്തിൽ എത്തി.

പൗരസ്ത്യ ദേശത്തുനിന്നു വന്ന വിദ്വാന്മാരാണു അവർ എന്നറിഞ്ഞ ഹേരോദാവു അവരെ സന്തോഷത്തോടെ സ്വീകരിച്ചു.

സൽക്കാരമെല്ലാം കഴിഞ്ഞു അവർ രാജാവി

ഇവിടെയോ രാജാവു ജനിച്ചതു എന്നു സംശയം തോന്നി എങ്കിലും അവർ അതിൽ കടന്നു. അതാ അവിടെ തേജോമയനായ ഒരു ശിശു കൈകാലിട്ടടിച്ചും പുഞ്ചിരിച്ചും കൊണ്ടു ഒരു ബാലികയുടെ മടിയിൽ കിടക്കുന്നു. അടുത്തു തന്നെ ഒരു വൃദ്ധനായ മനുഷ്യനും ഇരിപ്പുണ്ടു. അവർ ആ ശിശുവിനെ സൂക്ഷിച്ചു നോക്കി. തങ്ങളെ വഴി നടത്തിയ നക്ഷത്രത്തെ വലയം ചെയ്തിരുന്ന അതേ പ്രഭാവലയം അവന്റെ ചുറ്റും പ്രകാശിക്കുന്നതു കണ്ടു. അപ്പോൾ അവരുടെ മനസ്സിൽ അടിഞ്ഞു കൂടി കിടന്ന സംശയങ്ങളെല്ലാം ഒലിച്ചിറങ്ങിപ്പോയി. ഇവൻ ക്രിസ്തു തന്നെ. പിന്നെ അമാന്തിച്ചില്ല. ആ ശിശുവിന്റെ അടുത്തു ചെന്നു തങ്ങളുടെ നിക്ഷേപപാത്രങ്ങൾ തുറന്നു പൊന്നു മൂരു കുന്തിരിക്കം എന്നിവ കാഴ്ചയായി അർപ്പിച്ചിട്ടു ആ ശിശുവിനെ തൊട്ടു വണങ്ങി.

അനന്തരം അവർ അവരോടു തങ്ങളെക്കുറിച്ചും നക്ഷത്രം കണ്ടതു മുതൽ ഇവിടെ എത്തിയതു വരെയുള്ള സംഭവങ്ങളുമെല്ലാം സംക്ഷിപ്തമായി പറഞ്ഞു.

അതു കേട്ടു അത്ഭുതപ്പെട്ടിരുന്ന യൗസേഫു അവരുടെ പരിമിതിക്കനുസരണമായി അവരെ സ്വീകരിച്ചു ഇരുത്തി.

വിദ്വാന്മാർ അവരെക്കുറിച്ചു ആരാഞ്ഞു.

യൗസേഫും അതു വരെ നടന്ന സംഭവങ്ങളെല്ലാം ചുരുക്കി പറഞ്ഞു.

തന്റെ പേരു യൗസേഫെന്നാണെന്നും ഇവൾ തന്റെ ഭാര്യ മറിയം ആണെന്നും തങ്ങളെ പരിചയപ്പെടുത്തിയിട്ടു പറഞ്ഞു.

ഇവൾ ജനിച്ചു കഴിഞ്ഞു താമസിയാതെ ഇവളുടെ മാതാപിതാക്കൾ മരിച്ചു. അനാഥയായ ഇവൾ പിന്നീടു ദേവാലയത്തിൽ പുരോഹിതന്മാരുടെ സംരക്ഷണയിലാണു വളർന്നതു. ഇവൾക്കു പതിമൂന്നു വയസ്സു തികഞ്ഞപ്പോൾ, പിന്നീടു ദേവാലയത്തിൽ വളർത്താൻ പാടില്ലാത്തതിനാൽ അവർ ഇവളെ വിവാഹം കഴിച്ചു അയയ്ക്കാൻ തീരുമാനിച്ചു. ഭാര്യ മരിച്ചു മറ്റൊരു വിവാഹം കഴിക്കാൻ ശ്രമിച്ചു കൊണ്ടിരിക്കുകയായിരുന്നതിനാൽ ഈ വിവരം അറിഞ്ഞു ഞാൻ ഇവളെ വിവാഹം കഴിക്കാൻ തയ്യാറാണെന്നു അവരെ അറിയിച്ചു.

താമസമെന്യേ ഞങ്ങളുടെ വിവാഹനിശ്ചയവും നടത്തി. എന്നാൽ ഞങ്ങളുടെ വിവാഹം നടക്കുന്നതിനു

നോടു. യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ? ഞങ്ങൾ അവന്റെ നക്ഷത്രം കിഴക്കു കണ്ടു അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു. എന്നു പറഞ്ഞു.

അതു കേട്ടു രാജാവും കൂടെയുള്ളവരും ഭ്രമിച്ചു. അതൊന്നും പ്രകടമാക്കാതെ രാജാവു അങ്ങനെ ഒരു ശിശു ഇവിടെ ജനിച്ചിട്ടില്ല. എവിടെ ആണെന്നു അറിയുകയുമില്ല. നമുക്കു അന്വേഷിക്കാം.

രാജാവു ഉടനെതന്നെ ആളയച്ചു ശാസ്ത്രിമാരേയും പുരോഹിതന്മാരേയും വിളിച്ചു വരുത്തി അവരോടു. ക്രിസ്തു എവിടെയാണു ജനിക്കുന്നതു എന്നു അറിയാമോ?

അവർ സംശയരഹിതമായി പറഞ്ഞു. അതു ബേത്ലഹേമിൽ തന്നെയാണു. മീഖാ പ്രവാച കൻ അതു മുൻകൂട്ടി പറഞ്ഞിട്ടുണ്ടു. മീഖാപ്രവചനം. 5;2. യഹൂദ്യയിലെ ബേത്ലഹേമേ നീ യഹൂദാപ്രഭുക്കന്മാരിൽ ഒട്ടും ചെറുതല്ല. എന്റെ ജനമായ യിസ്രായേലിനെ മേയിപ്പാനുള്ള തലവൻ നിന്നിൽനിന്നു പുറപ്പെട്ടു വരും. അതിനാൽ സംശയിക്കേണ്ടാ. ക്രിസ്തു ബേത്ലഹേമിൽ തന്നെയാണു ജനിക്കുന്നതു.

അവരെ പറഞ്ഞയച്ച ശേഷം രാജാവു വിദ്വാന്മാരെ വിളിച്ചു രഹസ്യമായി നക്ഷത്രം കണ്ട സമയം സൂക്ഷ്മമായി ചോദിച്ചറിഞ്ഞു. എന്നിട്ടു അവരോടു. നിങ്ങൾ ബേത്ലഹേമിൽ പോയി അന്വേഷിപ്പീൻ. അവനെ കണ്ടെത്തുകയാണെങ്കിൽ തിരികെ വന്നു എന്നെ വിവരം അറിയിപ്പീൻ. എനിക്കും അവനെ കണ്ടു വണങ്ങണമെന്നുണ്ടു.

വിദ്വാന്മാർ കൊട്ടാരം വിട്ടു ഇറങ്ങി. ഇനിയും എങ്ങോട്ടാണു പോകുക. അവർ ആലോചിച്ചു. പെട്ടെന്നു നക്ഷത്രം ഓർമ്മയിൽ വന്നു. ദൈവം അരുളിച്ചെയ്തതു മറന്നും നക്ഷത്രത്തെ മറന്നും സ്വന്തം ചിന്തയ്ക്കു അനുസരിച്ചു പ്രവർത്തിച്ചതിൽ സങ്കടപ്പെട്ടു കൊണ്ടു അവർ മുകളിലേക്കു നോക്കി. അതാ ആ നക്ഷത്രം തങ്ങളെ കാത്തു നിൽക്കുന്നതു പോലെ ആകാശത്തിൽ തെളിഞ്ഞു ശോഭിച്ചു നിൽക്കുന്നു. പശ്ചാത്താപവിവശരായി, തങ്ങൾ ഉപേക്ഷിച്ചാലും തങ്ങളെ ഉപേക്ഷിക്കാത്ത ദൈവത്തെ സ്തുതിച്ചു കൊണ്ടു നക്ഷത്രത്തെ നോക്കി വീണ്ടും അവർ യാത്ര തുടർന്നു.

കുറെ ദൂരം സഞ്ചരിച്ചു കഴിഞ്ഞപ്പോൾ നക്ഷത്രം ഒരു ചെറിയ ഭവനത്തിന്റെ മുകളിൽ ചെന്നു നിന്നു.

മുമ്പു മറ്റൊരു വലിയ സംഭവം നടന്നു.

ഒരു ദിവസം ഇവൾ പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ യഹോവയുടെ ദൂതൻ പ്രത്യക്ഷപ്പെട്ടു ഇവളോടു നീ ഗർഭം ധരിച്ചു ഒരു മകനെ പ്രസവിക്കും. അവനു യേശു എന്നു പേരു വിളിക്കേണം. അവൻ വലിയവ നാകും. അത്യുന്നതന്റെ പുത്രൻ എന്നു വിളിക്കപ്പെടും. എന്നിങ്ങനെ പറഞ്ഞു.

അതു കേട്ടു ഇവൾ ഭയപ്പെട്ടു. പുരുഷനെ അറിയാതെ ഇതു എങ്ങനെ സംഭവിക്കും? എന്നു ചോദിച്ചു.

ദൂതൻ അവളോടു പരിശുദ്ധാത്മാവു നിന്റെ മേൽ വരും അത്യുന്നതന്റെ ശക്തി നിന്റെ മേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവത്തിന്റെ പുത്രൻ എന്നു വിളിക്കപ്പെടും. നിന്റെ ചാർച്ചക്കാരത്തി എലിസബേത്തും വാർദ്ധ്യക്യത്തിൽ ഗർഭം ധരിച്ചിരിക്കുന്നു. മച്ചി എന്നു വിളിക്കപ്പെട്ടിരുന്നവൾക്കു ഇതു ആറാം മാസം. ദൈവത്തിനു അസാദ്ധ്യമായതു ഒന്നുമില്ല. എന്നു പറഞ്ഞു.

നിന്റെ ഇഷ്ടം പോലെ ഭവിക്കട്ടെ എന്നു പറഞ്ഞു സ്വയം സമർപ്പിച്ചു. അങ്ങനെ ഇവൾ ഗർഭം ധരിച്ചു. ഉടനെ തന്നെ ഇവൾ ചാർച്ചക്കാരിയുടെ അടുക്കലേക്കു പോയി.

കുറച്ചു ദിവസം കഴിഞ്ഞപ്പോഴാണു ഇവൾ ഗർഭിണിയായ വിവരം ഞാൻ അറിഞ്ഞതു. ഞാൻ മൂലം ഇവൾക്കു ഒരു അപവാദം ഉണ്ടാകരുതെന്നു ആഗ്രഹിച്ചു രഹസ്യമായി ഉപേക്ഷിക്കുവാൻ ഭാവിച്ചു നിനച്ചിരിക്കുമ്പോൾ യഹോവയുടെ ദൂതൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു എന്നോടു നിന്റെ ഭാര്യയായ മറിയയെ ചേർത്തു കൊള്ളുവാൻ ശങ്കിക്കേണ്ട. അവളിൽ ഉല്പാദിതമായതു പരിശുദ്ധാത്മാവിനാൽ ആകുന്നു. അവൾ പ്രസവിക്കുന്ന മകനു യേശു എന്നു പേരിടേണം എന്നു അരുളിച്ചെയ്തു. പിന്നെ ഞാൻ ശങ്കിച്ചില്ല. ഇവളെ ഭാര്യയായി സ്വീകരിച്ചു.

ഇവൾ പൂർണ്ണ ഗർഭിണി ആയിരിക്കുമ്പോഴാണു എല്ലാവരും പേർവഴി ചാർത്തേണമെന്ന രാജകല്പന ഉണ്ടായതും. ഞങ്ങൾ ഇവിടെ വന്നു. താമസിക്കുവാൻ ഒരു ഇടം കിട്ടാത്തതിനാൽ ഒരു പശുത്തൊഴുത്തിൽ പാർത്തു. അവിടെ വച്ചു ഇവൾ ഈ മകനെ പ്രസവിച്ചു. ഇതുവരെ തിരകെ പോകാനും കഴിഞ്ഞില്ല.

സംഭവമെല്ലാം കേട്ടു കഴിഞ്ഞു വിദ്വാന്മാർ യാത്ര പറഞ്ഞു ഇറങ്ങി. തിരികെ പോകാൻ ഇതുവരെ തങ്ങളെ വഴിനടത്തിയ നക്ഷത്രത്തെ നോക്കി. അതിനെ അവിടെങ്ങും കണ്ടില്ല. ഇനിയും തിരികെ പോകാൻ എന്തു ചെയ്യും എന്നു ആലോചിച്ചും ഹേരോദാവിന്റെ അടുക്കൽ പോകാൻ തീരുമാനിച്ചും നിൽക്കുമ്പോൾ യഹോവയുടെ ദൂതൻ പ്രത്യക്ഷപ്പെട്ടു അവരോടു ഹേരോദാവു ശിശുവിനെ കൊല്ലുവാൻ ആലോചിക്കുന്നതു കൊണ്ടു അവിടേക്കു പോകാതെ വേറെ വഴിയായി തിരികെ പോകാൻ പറഞ്ഞു.

അവർ ദൂതനോടു. ഇങ്ങോട്ടു ഞങ്ങൾക്കു വഴി കാട്ടിയായി ഒരു നക്ഷത്രം ഉണ്ടായിരുന്നു. ഇപ്പോൾ അതിനെ കാണുന്നില്ല. പിന്നെ ഞങ്ങൾ എങ്ങനെ പോകേണ്ടുന്ന വഴി അറിയും?

ദൂതൻ അവരോടു. നിങ്ങൾക്കു ഇനിയും ഒരു വഴികാട്ടിയുടെ ആവശ്യമില്ല. നിങ്ങൾ ഇവിടെ വന്നു കണ്ടു കാഴ്ചകൾ അർപ്പിച്ചു വണങ്ങി ആ ശിശുവിനെ നിങ്ങൾ ഹൃദയത്തിൻ സ്വീകരിച്ചപ്പോൾ നിങ്ങൾ കണ്ട ആ ദിവ്യവെളിച്ചം നിങ്ങളുടെ ഹൃദയങ്ങളേയും പ്രകാശ പൂരിതമാക്കിയിരിക്കുന്നു. ആ ദിവ്യവെളിച്ചം തിരികെ പോകുമ്പോൾ മാത്രമല്ല ഇനിയുമുള്ള നിങ്ങളുടെ ജീവിതപ്രയാണത്തിൽ എന്നാളും നിങ്ങളെ ശരിയായ പാതയിൽ നയിച്ചുകൊള്ളും. പക്ഷെ ഒരു കാര്യം ഓർത്തുകൊള്ളണം. ഇനിയും ലോകമോഹങ്ങൾക്കു വശംവദരായി ഈ ദിവ്യവെളിച്ചം നഷ്ടപ്പെടുത്തരുതു. ഹേരോദാവിനെ പോലെയുള്ള ദുഷ്ട ശക്തികൾക്കു വശംവദരാകാതിരിപ്പാൻ ശ്രദ്ധിക്കുക. ദൈവം നിങ്ങൾക്കു നൽകിയിരിക്കുന്ന ബുദ്ധിയും അറിവും കഴിവും ചിന്താശേഷിയും മറ്റുള്ളവരുടെ നന്മയ്ക്കു ഉപകരിക്കുന്ന വിധത്തിൽ വിനിയോഗിച്ചു അതു ദൈവത്തിങ്കലേക്കുള്ള പാതയാക്കി മാറ്റണം അല്ലാതെ ശാസ്ത്രീയ നേട്ടങ്ങൾ എല്ലാം സ്വന്തം താൽപര്യങ്ങൾ സംരക്ഷിക്കേണ്ടതിനും, അന്യരെ ദ്രോഹിക്കുന്നതിനും നശിപ്പിക്കുന്നതിനും ഉപയോഗിക്കാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക. നിങ്ങൾക്കു ലഭിച്ച ഈ ദിവ്യ വെളിച്ചം അന്യർക്കു കൂടി പകർന്നു കൊടുക്കുമ്പോൾ നിങ്ങളുടെ ജീവിതം ധന്യമാകും.

ദൂതന്റെ വാക്കുകൾ ശ്രവിച്ച വിദ്വാന്മാർ പുൽക്കൂട്ടിൽ കണ്ടു വണങ്ങിയ ദൈവപുത്രനായ ക്രിസ്തുവിനെ മനസ്സിൽ പ്രതിഷ്ഠിച്ചും ഇവിടെ നിന്നും ലഭിച്ച ദിവ്യവെളിച്ചത്തിനു മങ്ങലേൽക്കുന്ന ഒന്നിലും ഇടപെടില്ലെന്നു തീരുമാനിച്ചും ഉറച്ച കാൽവെയ്പുകളോടെ ഇതുവരെ സഞ്ചരിച്ച പാതകളെ ഉപേക്ഷിച്ചു വേറെ വഴിയായി തിരികെ പോയി.



ജോർജ്ജ് വർഗ്ഗീസ് M. Phil, MSW, MBA
(സീനിയർ കൗൺസിലർ, പരുമല ആശുപത്രി)



# വിജയവീഥിയുടെ പടവുകൾ....

**ദൈവത്തിനും മറ്റുള്ളവർക്കും വേണ്ടി ജീവിക്കാൻ കഴിയുന്ന ലക്ഷ്യങ്ങളെ മുന്നിൽ വയ്ക്കുക. നമുക്ക് എന്ത് ലഭിച്ചാലും നാം എന്ത് നേടിയാലും ഉടനെ ചിന്തിക്കേണ്ടത് ഇത് മറ്റുള്ളവർക്കുവേണ്ടി എങ്ങനെ പ്രയോജനപ്പെടുത്താം എന്നതായിരിക്കണം.**

ജീവിതത്തിൽ നിങ്ങൾ ഉന്നതത്തിലെത്താൻ 'നല്ല ബോദ്ധ്യങ്ങളുടെ ചങ്ങാതി'യാകാൻ ശ്രമിക്കുക. ജീവിത വിജയത്തിന്റെ ചെറിയൊരു സമവാക്യമാണ്.

ല – ലക്ഷ്യം

മാ – മാർഗ്ഗം

യോ – യോഗ്യത

പ – പരിശ്രമം

**ദൈ – ദൈവാനുഗ്രഹം / നന്മയോടുള്ള ആഭിമുഖ്യം**

ജീവിതത്തിന്റെ ലക്ഷ്യമാണ് ജീവിതത്തിന് അർത്ഥമുണ്ടാക്കുന്നത്. വ്യക്തിത്വത്തിന് മൂല്യമുണ്ടാക്കുന്നതും ലക്ഷ്യത്തിന്റെ തനിമയാണ്. ഇരുണ്ട ചിന്തകളും ചെറിയ ലക്ഷ്യവുമാണ് ജീവിതത്തിലെ ഏറ്റവും വലിയ ദുരന്തം.

ഒരു ഫുട്ബോൾ കളിക്കാരന്റെ ഏറ്റവും വലിയ സ്വപ്നം (ലക്ഷ്യം) ഫുട്ബോളിന്റെ ലോക ചാമ്പ്യനാവുക എന്നതായിരിക്കണം. കൂടുതൽ മെച്ചമായി വിജയം ആവർത്തിക്കുക. നിലനിൽപ്പിന്റെ അവസാന അണുവരെയും വിജയം ലാക്കാക്കി പൊരുതാൻ ചങ്കുറപ്പുള്ളവർ ആയിരിക്കുക. മനസ്സിൽ ലക്ഷ്യം നിറഞ്ഞു നിൽക്കുമ്പോൾ മറ്റൊന്നും കാണാൻ സാധിക്കില്ല. ശരീരവും ചിന്തയുമൊക്കെ അതിനായി ഒരുങ്ങി നിൽക്കും. ഏതു ലക്ഷ്യവും നേടാൻ പാകത്തിൽ അവിരാമമായ പരിശ്രമം ഒന്നുകൊണ്ടു മാത്രമേ ഉറങ്ങി കിടക്കുന്ന വിജയത്തെ തട്ടിയുണർത്താൻ കഴിയൂ എന്ന് ഒരിക്കലും മറക്കരുത്. 'Enter the Dragon' എന്ന സിനിമയെ ലോകത്തെങ്ങും പ്രശസ്തമാക്കിയ ഒരു കലാകാരനാണ് ബ്രസ്‌ലി. ചൈനയിലെ ബുദ്ധസന്യാസികൾ വളർത്തിയെടുത്ത ആയോധന കലയായ കരാട്ടെ, കുങ്ഫൂ, ജൂഡോ എന്നിവയെ ലോകത്തിന്റെ എല്ലാ മുക്കിലും മൂലയിലും എത്തിച്ചത് ബ്രൂസ്‌ലിയാണ് തന്റെ വിജയരഹസ്യത്തെക്കുറിച്ച് ബ്രൂസ്‌ലി തന്നെ പറയുന്നതിപ്രകാരമാണ്. ആയോധനകലയിൽ ലോകത്ത് ഒന്നമനാകണം എന്നതായിരുന്നു എന്റെ ആഗ്രഹം. സിനിമയിലല്ല, യഥാർത്ഥ ജീവിതത്തിൽ ഇതിനായി ഞാൻ നിരന്തരം പരിശീലനം നടത്തി. നല്ലൊരു സമയം ഇതിനായി നീക്കിവെച്ചു. പരിശീലനവും ആഗ്രഹവുമാണ് എന്നെ ഒന്നാമനാക്കിയത്. പ്രശസ്തിയുടെ കൊടുമുടിയിൽ എത്തിയപ്പോഴും തിരക്കുകൾ വർദ്ധിച്ചപ്പോഴും ദിവസവും രണ്ടു മണിക്കൂർ പരിശീലനത്തിനായി ഞാൻ നീക്കിവെച്ചിരുന്നു. ഈ പരിശീലനത്തിനിടയിലാണ് ഈ

കലയുടെ പല രഹസ്യങ്ങളും സാദ്ധ്യതകളും ഞാൻ കണ്ടെത്തിയത്.

ഒരു സാധാരണ ബസ് കണ്ടക്ടറായിരുന്ന, അത്രരൂപ ഭംഗിയൊന്നുമില്ലാതിരുന്ന രജനികാന്തിനെ സൂപ്പർസ്റ്റാർ ആക്കിയതും, മെലിഞ്ഞ വളഞ്ഞ് പൊക്കം കൂടിയ അമിതാഭ്ബച്ചനെ ലണ്ടനിലെ മെഴുക് മ്യൂസിയത്തിൽ സ്ഥാനം പിടിച്ചവരുടെ പട്ടികയിലെത്തിച്ചതും ഇതേ ലക്ഷ്യബോധവും നിരന്തരമായ അധ്വാനവുമാണ്.

'പയ്യോളി എക്സ്പ്രസ്' എന്ന് വിളിക്കപ്പെടുന്ന പി. ടി. ഉഷയും ആദ്യം ഒരു ചെറിയ ഗോൾ മനസിൽ കുറിച്ചു. പിന്നെ ഒരു സംസ്ഥാന മെഡൽ, ദേശീയ മെഡൽ, ഏഷ്യൻ മെഡൽ, കോമൺവെൽത്ത് മെഡൽ. . . . . പിന്നെ ഒളിമ്പിക്സ്-അങ്ങനെ ലക്ഷ്യങ്ങളുടെ ഒരു പട്ടിക തന്നെ മുന്നിൽ വെച്ചു. ഇപ്പോൾ ഒളിമ്പിക്സ് മെഡൽ ജേതാക്കളെ വാർത്തെടുക്കുന്നതിനുള്ള ഉഷാ സ്കൂൾ ഓഫ് അത്‌ലറ്റിക്സും.

ദൈവത്തിനും മറ്റുള്ളവർക്കും വേണ്ടി ജീവിക്കാൻ കഴിയുന്ന ലക്ഷ്യങ്ങളെ മുന്നിൽ വയ്ക്കുക. നമുക്ക് എന്ത് ലഭിച്ചാലും നാം എന്ത് നേടിയാലും ഉടനെ ചിന്തിക്കേണ്ടത് ഇത് മറ്റുള്ളവർക്കുവേണ്ടി എങ്ങനെ പ്രയോജനപ്പെടുത്താം എന്നതായിരിക്കണം.

നല്ല മനുഷ്യനാവുക, അതിനേക്കാൾ ശ്രേഷ്ഠമായ ഒരു ലക്ഷ്യമുണ്ടെന്നു തോന്നുന്നില്ല. നല്ല വിദ്യാർത്ഥിയും നല്ല അദ്ധ്യാപകനും, നല്ല കായികതാരവും, നല്ല ഭരണാധികാരിയും, നല്ല മാധ്യമ പ്രവർത്തകനും ആയി ജീവിക്കുക. അതിനാൽ സ്വധർമ്മം നിറവേറ്റാൻ ഉണരുക. എഴുന്നേൽക്കുക, യാത്രയാവുക, ലക്ഷ്യം അവസാനിക്കുന്നില്ല ഇനിയും മുന്നോട്ട്. . . . . ദൈവാശ്രയത്തിൽ വിജയവീഥിയിൽ യാത്ര തുടരാം. . . ✪

കവിത

# വിശുദ്ധ രാത്രി

**ഇ.വൈ. കോശി വെണ്മണി**

ബേത്‌ലഹേമിൽ കാലിത്തൊഴുത്തിൽ
ദേവാധിദേവൻ പിറന്ന രാത്രി
മാലാഖമാർ ആകാശവീഥിയിൽ-
ചിറകടിച്ചെത്തിയ രാത്രി.
ഊഴിയിലേഴകൾ ആമോദരായി,
ആർത്തുപാടിയ രാത്രി
രജനീഗന്ധീ പൂത്ത രാത്രി
പൂക്കൾ പൂന്തേൻ ചൊരിഞ്ഞ രാത്രി
രാപ്പാടി രാഗം മൂളിയരാത്രി
താരങ്ങൾ താരായ്ത്തീർന്ന രാത്രി
കളഭച്ചാറു പരത്തി ചന്ദ്രിക
പനിനീർ തൂകിയ രാത്രി
ആകാശം കാറു വെടിഞ്ഞ രാത്രി
ആടുകൾ സന്ദേശം കേട്ട രാത്രി
മാമല കോരിത്തരിച്ച രാത്രി
പ്രാലേയം തൂകിയ പൂതമാം രാത്രി,
പാരിടം കാതോർത്തു നിന്ന രാത്രി
കാട്ടാറു കളകളം പാടിയ രാത്രി
മാരുതൻ ചാമരം വീശിയ രാത്രി
പാടീരവരപുഷ്പ സൗരഭ്യം പേറി-
താർത്തെന്നൽ വീശിയ രാത്രി
ദാവീദിൻ വംശജൻ ദീനദയാലു,
നാകം വീട്ടൂഴിയിൽ പിറന്ന രാത്രി.
ദുഃഖിതർ പീഢിതരദ്ധ്വാനിക്കുന്നോർക്ക്
അല്ലലകന്നോരു പുണ്യരാത്രി.

## കോർ – എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപെടുന്നു





ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദികരായ ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, ഫാ. ജോൺ പോൾ പുൽപ്രക്കുഴിയിൽ, ഫാ. മാമ്മൻ തോമസ് പോഴുവേലിൽ എന്നിവരെ ഇടവക മെത്രാപ്പോലീത്താ **അഭിവന്ദ്യ മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനി ഡിസംബർ 26-ാം തീയതി ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് അരമനപ്പള്ളിയിൽ** വച്ച് കോർ-എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തുന്നു.



ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ



# 'ദൈവവും ഭക്തിയും' - ക്രിസ്മസ് വിചിന്തനങ്ങൾ

മനുഷ്യന്റെ ബുദ്ധിക്ക് അതീതമായ പല അറിവുകളും രഹസ്യങ്ങളും ഇന്നും ഈ പ്രപഞ്ചത്തിൽ നിലനിൽക്കുന്നതിനാൽ ലഭ്യമല്ലാത്ത ഈ കുറവുകളിൽ ജീവിക്കുന്ന മനുഷ്യൻ പൂർണ്ണമായി എല്ലാം അറിഞ്ഞു എന്ന് അവകാശപ്പെടാൻ കഴിയുകില്ല. പ്രപഞ്ച അറിവുകളെ കുറിച്ചുള്ള മനുഷ്യന്റെ ഈ പരിമിതി ഒരു കുറവായി പരിഗണിക്കാത്തതുപോലെ ദൈവത്തെക്കുറിച്ചുള്ള മനുഷ്യന്റെ അറിവിന്റെ കുറവും ഒരു പോരായ്മയായി കാണുന്നില്ല. ഈ ലോകത്തിൽ ധാരാളം ദൈവസങ്കൽപ്പങ്ങളുണ്ട്. മനുഷ്യന്റെ അസ്ഥിത്വത്തെക്കുറിച്ചുള്ള അവന്റെ തൃഷ്ണയുടെ പരിണിതഫലങ്ങളാണ് ഓരോ ദൈവസങ്കൽപ്പങ്ങളും. ദൈവം ആരാണ്, എന്താണ് എന്നുള്ള ചോദ്യങ്ങളിലേക്കുള്ള ചിന്തകളുടെ വഴിവെട്ടാൻ ഒരുങ്ങുന്നത് മൗഢ്യമാണ്. ദൈവം ഇല്ലായെന്ന് ചിന്തിക്കുന്നവൻ മൂഢനാണെന്നാണ് വിശുദ്ധ വേദപുസ്തകം പഠിപ്പിക്കുന്നത്. ദൈവത്തെ പൂർണ്ണമായി ആർക്കും വെളിപ്പെടുത്തുവാനും വിശദീകരിക്കുവാനും സാധിച്ചിട്ടുമില്ല. മനുഷ്യന്റെ ഈ നിസ്സഹായവസ്ഥയിൽ നിന്നാണ് യഥാർത്ഥത്തിൽ ദൈവവിജ്ഞാനീയം ആരംഭിക്കുന്നത്. മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ സ്മരണ പുതുക്കുന്ന തിരുജനന നാളുകളിൽ ചില ദൈവചിന്തകൾ മനസ്സിലേക്ക് കൊണ്ടുവരുന്നത് ഏറെ നന്നായിരിക്കുമെന്ന് കരുതുന്നു.

'ദൈവം' എന്ന വിഷയത്തെപ്പോലെ സാർവ്വത്രികമായ മറ്റൊരു പഠനവിഷയവും ഇതുവരെ ലോകത്തിലുണ്ടായിട്ടില്ല. ദൈവം ഉണ്ട് എന്നതിന് എന്തെങ്കിലും തെളിവുകൾ കണ്ടെത്തുന്നതിന് മനുഷ്യസൃഷ്ടി ശ്രമിച്ചതായി പഴയ നിയമകാലത്തെ ചരിത്രം പഠിപ്പിക്കുന്നില്ല. ദൈവത്തെ ഒരു ശക്തിയായിട്ടും പിന്നീട് ഒരു വ്യക്തിയായിട്ടും വീക്ഷിക്കുന്നതിനായി പഴയ നിയമ വേദപുസ്തകം പഠിപ്പിക്കുന്നു. വ്യക്തിയാകുമ്പോൾ ദൈവത്തിന് രൂപം ഉണ്ടാക്കേണ്ടിവരും. കേവലം മനുഷ്യൻ സൃഷ്ടിച്ചെടുക്കുന്ന രൂപങ്ങളിൽ ദൈവത്തിന്റെ അസ്ഥിത്വത്തെ തളച്ചിടാതിരിക്കാനായിരുന്നു. വിഗ്രഹങ്ങൾ ഉണ്ടാക്കരുതെന്ന നിർബന്ധ കൽപ്പന പഴയ നിയമത്തിൽ നൽകപ്പെട്ടിരുന്നത്. 'ഞാനാകുന്നവൻ ഞാനാകുന്നു' എന്ന് പഴയനിയമ ചിന്തകളിൽ ദൈവം ആഗ്രാഹ്യനായി നിലകൊള്ളുന്നു. എന്നാൽ ചില സന്ദർഭങ്ങളിൽ ദൈവം കരുണയും സ്നേഹവും പിപാലനവും നൽകുന്നവനാണെന്നുള്ള ചിന്തയും രൂപപ്പെട്ടു തുടങ്ങി. അതോടെ മനുഷ്യൻ ദൈവത്തെ മാനുഷിക ഭാവങ്ങളിൽ കണ്ടുതുടങ്ങി. ഏദൻ തോട്ടത്തിൽ മനുഷ്യനോടൊപ്പം നടക്കാനിറങ്ങുന്ന ദൈവം, മനുഷ്യൻ നിർമ്മിച്ച ഗോപുരം കാണാൻ ഇറങ്ങി വരുന്ന ദൈവം, അബ്രഹാമിനോടൊപ്പം ഭക്ഷണം കഴിക്കുകയും യാക്കോബിനോട് മൽപിടിത്തം നടത്തുകയും ചെയ്യുന്ന ദൈവം, എരിയുന്ന മുൾപ്പടർപ്പിൽ പ്രത്യക്ഷപ്പെടുന്ന ദൈവം, ചെങ്കടൽ വിഭാഗി

ക്കുന്ന ദൈവം, ഇങ്ങനെ ദൈവം മനുഷ്യനോടൊപ്പമുണ്ടെന്ന് തെളിയിക്കുന്ന ചരിത്രമാണ് പഴയനിയമ ചരിത്രം മുഴുവനും.

ദൈവം സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശത്തിൽ സമ്പൂർണ്ണനുമാണെന്ന ചിന്തയിൽ ദൈവത്തെക്കുറിച്ചുള്ള താത്വികചിന്ത വളർന്നപ്പോൾ ദൈവം ഉണ്ട് എന്നതിന് മനുഷ്യൻ തെളിവുകൾ തേടി. ഈ തെളിവുകളുടെ പൂർണ്ണതയാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ മനുഷ്യസൃഷ്ടിക്ക് ദർശിക്കാനായത്. യേശുവിന്റെ മനുഷ്യാവതാരത്തിന്റെ ലക്ഷ്യങ്ങളും ഐഹിക ജീവിത കാലത്തിലെ യേശുവിന്റെ ജീവിതവും സൃഷ്ടാവായ ദൈവം ആരാണെന്ന് കൂടുതൽ അടുത്തറിയുന്നതിനും അനുഭവിച്ചറിയുന്നതിനും സൃഷ്ടിയായ മനുഷ്യന് കഴിഞ്ഞു. യേശുവിന്റെ ശൂന്യവൽക്കരണവും പിതാവുമായുള്ള സമാനത മുറുകെ പിടിക്കാത്ത അവസ്ഥയാണ് ദൈവത്തെ കൂടുതൽ അറിയുവാൻ മനുഷ്യന് സാധ്യമായത്. യേശുവിന്റെ ജനനത്തിൽ 'ഇതാ നിങ്ങൾക്കായി ഒരു ലോകരക്ഷകൻ ജനിച്ചിരിക്കുന്നു' എന്ന സദ്വാർത്ത സൃഷ്ടിയായ മനുഷ്യന് പുതുജീവൻ പ്രദാനം ചെയ്തു. എന്നാൽ ദൈവത്തെക്കുറിച്ച് പഠിപ്പിക്കുന്ന മതഗ്രന്ഥങ്ങളിലൊക്കെ കാലഘട്ടത്തിന്റെ സ്വാധീനവും മനുഷ്യന്റെ സ്വാർത്ഥതയും സാരമായി വ്യാപരിച്ചതിനാൽ ദൈവമുഖത്തിന്റെ ശോഭ ചില സന്ദർഭങ്ങളിലൊക്കെ മങ്ങലേൽക്കപ്പെട്ടു. പഴയനിയമത്തിലെ ദൈവം ചിലയവസരങ്ങളിൽ നിഷ്ഠൂരനും പ്രതികാരദാഹിയുമായിട്ടാണല്ലോ ചിത്രീകരിച്ചിട്ടുള്ളത്. ഈ ദൈവചിത്രം തിരുത്തുന്നത് ക്രിസ്തുവാണ്. യേശു പഠിപ്പിച്ച സ്നേഹത്തിന്റെ, കാരുണ്യത്തിന്റെ, വാത്സല്യത്തിന്റെ, താഴ്മയുടെ, പിതൃത്വത്തിന്റെ ദൈവം ഇന്ന് പ്രസംഗ വിഷയമാകുന്നുവെങ്കിലും പലപ്പോഴും പ്രവർത്തനശൈലിയിലും ഇടപഴകിലും മനുഷ്യൻ ഇപ്പോഴും പഴയനിയമ ദൈവചിത്രമാണ് പ്രായോഗികമാക്കിക്കൊണ്ടിരിക്കുന്നത് എന്നുള്ളത് ചിന്തനീയമാണ്. ദൈവം മനുഷ്യനായി അവതരിച്ചതിന്റെ യഥാർത്ഥ രഹസ്യം മനസ്സിലാകാത്തവർ ദൈവത്തെയും ദൈവീക വിഷയങ്ങളെയും ഭൗതികവൽക്കരിച്ചതാണ് ഇന്നിന്റെ ആത്മീയ അപചയം. ദൈവത്തിൽ നിന്ന് മനുഷ്യന്റെ മുഖ്യാവശ്യങ്ങൾ ലഭിക്കണമെന്ന് അവൻ ആഗ്രഹിക്കുന്നു. അതിനുവേണ്ടി മനുഷ്യൻ ദൈവത്തെ കൂട്ടുപിടിക്കുന്നു. ഭൗതിക ആവശ്യങ്ങൾക്കുവേണ്ടി മാത്രം ദൈവത്തെ കൂട്ടുപിടിക്കുന്നവർക്കെല്ലാം സ്വാർത്ഥലക്ഷ്യങ്ങളുണ്ട്.

ദൈവസങ്കൽപ്പങ്ങളിലുള്ള പാളിച്ച മതത്തെക്കുറിച്ചും ഭക്തിയെക്കുറിച്ചും വികലവീക്ഷണങ്ങൾ ഉണ്ടാക്കുന്നു. മതത്തിന്റെയും ഭക്തിയുടെയും ഉദ്ദേശശുദ്ധി തെറ്റിയാൽ ഉണ്ടാകാവുന്ന തകർച്ച ഇന്ന് നമ്മുടെ സമൂഹം അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. ദൈവവിശ്വാസത്തിൽ വേണ്ടവിധത്തിൽ ആഴപ്പെടാതെയും മനുഷ്യന്റെ ആത്മാവിനെ കുറിച്ചുള്ള അവബോധങ്ങളില്ലാതെയും ഭക്തി വളർത്തി ദൈവത്തിന്റെ പേരിൽ ധനസമ്പാദനം നടത്തി മതത്തെ സ്ഥാപനവൽക്കരിക്കുന്നവർ ദൈവത്തിന്റെ കരങ്ങളിൽ നിന്ന് രക്ഷപെടുമെന്ന് തോന്നുന്നില്ല. ദൈവത്തെ സ്വകാര്യവൽക്കരിച്ച് കൂട്ടുപിടിക്കുവാനല്ല നാം ശ്രമിക്കേണ്ടത്. മറിച്ച് ദൈവം നമ്മോട് കൂട്ടുപിടിക്കുവാൻ പറ്റുന്ന ജീവിതശൈലിയാണ് നമുക്കുണ്ടാവേണ്ടത്. ക്രിസ്തുവിന്റെ മനുഷ്യാവതാരം അതാണ് നമ്മെ പഠിപ്പിക്കുന്നത്. ദൈവത്തോട് ചോദിച്ചു വാങ്ങാനുള്ള സാഹചര്യം നാം ഉണ്ടാക്കാതെ ചോദിക്കാതെ ദൈവം തരുന്ന ദൈവാനുഗ്രഹങ്ങളെ നാം സ്വീകരിക്കുവാൻ സമർപ്പിതരാകണം. ഭക്തി കണ്ടെത്തേണ്ടത് ധ്യാനപ്പുരകളിലും, ചാപ്പലുകളിലും, വചനവേദികളിലും മാത്രമല്ല. ക്രിസ്തുവിന്റെ മനുഷ്യാവതാരം നൽകുന്ന സന്ദേശം ഉൾക്കൊണ്ടുകൊണ്ട് പൂർണ്ണ മനുഷ്യത്വമുള്ള മനുഷ്യരാകുമ്പോഴാണ് ദൈവപ്രസാദം സാധ്യമാകുന്നത്. ഭക്തിയെ അധികാരത്തിനും, പണത്തിനും പ്രശസ്തിക്കും ഉള്ള മാധ്യമമാക്കുന്നത് യഥാർത്ഥ ആരാധകന്റെ ലക്ഷണമല്ല. യഥാർത്ഥ ആരാധകന്റെ ഭക്തി ആത്മാവിലും സത്യത്തിലുമാണ്. ദൈവത്തെ തനിക്ക് മാത്രം സ്വന്തമാക്കുന്നതിനുള്ള പ്രവണത യഥാർത്ഥ ഭക്തിയല്ല. ദൈവത്തെ അപരന് സമ്മാനിക്കുന്നതാണ് യഥാർത്ഥ ഭക്തി. ക്രിസ്തു തന്റെ മനുഷ്യാവതാരത്തിലൂടെ അതാണ് സാധ്യമാക്കിയത്. ഒരു ആത്മീക മനുഷ്യനിലുള്ള ദൈവീക ഊർജ്ജം ആപത്ത് അനുഭവപ്പെടുമ്പോൾ മാത്രമാണ് ഭക്തിക്ക് പൂർണ്ണരൂപം കൈവരുന്നത്. ഈ ലോകത്തിലുള്ള ലാഭനഷ്ടങ്ങളിൽ മനസ്സ് മടുക്കുന്നവന് ഭക്തനാകാൻ കഴിയില്ല. നിത്യതയിൽ ലഭിക്കുന്ന ലാഭങ്ങളുടെ കണക്കിൽ കാത്തിരിക്കുന്നവാണെങ്കിൽ അവൻ ഭക്തനാണ്. നിരാലംബരോടും നിസ്സഹായരോടും സാഹോദര്യത്തിനുള്ള ഒരു മാധ്യമമാണ് ഭക്തിയും ആത്മീയതയും. ഭക്തിയെ മുതലെടുക്കുന്നവൻ ദൈവത്തെ പങ്കുകച്ചവടക്കാരനാക്കുകയാണ്. ഭക്തിമാർഗ്ഗത്തിലൂടെ കളപ്പുരകൾ വലുതാക്കി അധിക ധാന്യം സംഭരിക്കുവാനുള്ള യന്ത്രമാക്കുന്നത് വലിയ പാപം തന്നെയാണ്.

ആദം ആദിമനുഷ്യന്റെ പ്രതിരൂപമായിരുന്നു. ദൈവം സൃഷ്ടിച്ച പ്രപഞ്ചത്തിലും മനുഷ്യന്റെ ഉത്ഭവത്തിലും ദൈവത്തിന്റെ നന്മ തുടിച്ചിരുന്നു. എന്നാൽ നന്മതിന്മകൾ അറിഞ്ഞ് ജീവിക്കാൻ സ്വാതന്ത്ര്യം ലഭിച്ച മനുഷ്യൻ സ്വാതന്ത്ര്യം ദുരുപയോഗം ചെയ്ത് തിന്മയ്ക്ക് വശംവദനായി. പാപത്തിൽ വീണുപോയ മനുഷ്യൻ എന്നും പാപത്തിൽ തന്നെ കഴിയേണ്ടവനല്ല എന്ന ദൈവസ്നേഹമാണ് ദൈവപുത്രനായ ക്രിസ്തുവിനെ ലോകത്തിലേക്കയയ്ക്കാൻ കാരണമായത്. മനുഷ്യൻ ചെയ്ത പാപം അവനു തന്നെ പരിഹരിക്കാനാവാത്തതിനാൽ ദൈവം തന്നെ ഇറങ്ങിവരേണ്ടി വന്നു. ദൈവത്തിന്റെ ഈ ഇടപെടൽ ദൈവത്തിന്റെ സ്നേഹമായി ലോകം അനുഭവിച്ചറിഞ്ഞതാണ് ക്രിസ്മസ്. തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്നവരും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിപ്പാൻ തക്കവിധം ദൈവം ലോകത്തെ സ്നേഹിച്ചു. ആദത്തിന്റെ പിഴവ് ദൈവസ്നേഹത്തിന്റെ സ്രോതസ്സായി ക്രിസ്തുവിൽ വെളിപ്പെട്ടു. അങ്ങനെ ദൈവം മനുഷ്യബന്ധം ഊട്ടിയുറപ്പിക്കുവാനും അടുപ്പിക്കുവാനും ദൈവം മനുഷ്യനിൽ സ്നേഹം നിറച്ചു. മനുഷ്യൻ ഈ സ്നേഹം ദൈവത്തിന് തിരികെ കൊടുക്കാൻ തത്രപ്പെടുന്നു. പക്ഷെ ദൈവം തിരികെ അവനോട് പറയുന്നു ''നിന്റെ സഹോദരനെ സ്നേഹിക്കാതെ നിനക്കെന്നെ സ്നേഹിക്കാനാവില്ല''. മനുഷ്യനെ സ്നേഹിക്കുന്ന റിസ്ക്കിൽ നിന്ന് രക്ഷപെടാൻ ദൈവത്തിന്റെ പ്രവാചകരായി നടക്കുന്നവരോട് ദൈവത്തിന് പുച്ഛമാണ്. നിരന്തരം സ്നേഹം കൊടുത്തും വാങ്ങിച്ചും അസ്തിത്വത്തിന് ഉത്സവമുണ്ടാകുന്നതിനാണ് ക്രിസ്തു ഭൂമിയിലേക്ക് പിറന്നുവീണത്.

ആദ്യമനുഷ്യന്റെ മനുഷ്യപ്രകൃതിയിൽ നിന്ന് ക്രൈസ്തവാസ്തിത്വത്തിലേക്കുള്ള ദൂരം എത്ര വലുതാണെന്ന് ക്രിസ്തുവിന്റെ മനുഷ്യവതാരം നമ്മെ പഠിപ്പിക്കുന്നു. ക്രൈസ്തവാസ്തിത്വത്തിൽ നിന്ന് ദൈവാത്വത്തിലേക്കുള്ള ദൂരം ഒരുവൻ ക്രിസ്തുവിൽ എത്ര വളർന്നിരിക്കുന്നു എന്നതിനെ ആശ്രയിച്ചാണ്. ക്രിസ്തുവിൽ ഒരുമിച്ച് വളരുന്നവരായ നമ്മെ പക്ഷെ പലപ്പോഴും പരസ്പരം വേണ്ടവിധം അറിയുന്നു പോലുമില്ല. ഒന്നിച്ച് ഒരേലക്ഷ്യത്തിലേക്ക് യാത്രചെയ്യുന്നവരാണ് നാം എല്ലാവരും. എന്നാൽ യാത്ര അവസാനിക്കാറായാലും നമ്മൾ പരസ്പരം അറിയുന്നില്ല. ''പിതാവേ ഞാനും നീയും ഒന്നായിരിക്കുന്നതു പോലെ ഇവരും ഒന്നാകണം'' എന്നുള്ള ക്രിസ്തുവിന്റെ പ്രാർത്ഥന മനുഷ്യൻ എന്ന് കേൾക്കും. മനുഷ്യന്റെ പ്രാർത്ഥന ദൈവം കേൾക്കണമെന്ന് നിർബന്ധമുണ്ടെങ്കിൽ ദൈവത്തിന്റെ പ്രാർത്ഥന മനുഷ്യരും കേൾക്കേണ്ടതില്ലേ. അതിനാൽ ആദ്യം അപരനെ സ്നേഹിക്കുക പിന്നെയുള്ളതെല്ലാം ദൈവം തന്നുകൊള്ളും.

ചുരുക്കത്തിൽ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂടെ വീണ്ടെടുക്കപ്പെട്ട നന്മയുടെ ചൈതന്യമുള്ള നമ്മുടെ ക്രൈസ്തവജീവിതം സൃഷ്ടിക്കുന്ന ഭക്തി നമ്മുടെ ബലഹീനതകൾക്ക് മറയാകരുത്. ആളുകളെ ആകർഷിക്കാനുള്ള കാരണമാകരുത്. ഇഷ്ടദൈവത്തെ പ്രസാദിപ്പിക്കാനുള്ള അഭിനയങ്ങളാകരുത്. ഉത്തരവാദിത്വങ്ങളിൽ നിന്ന് ഒളിച്ചോടാനുള്ള വഴിയാകരുത്. ആർഭാടത്തിനുള്ള അവസരമാകരുത്. കാപട്യത്തിന്റെ പുറംമോടിയാകരുത്. അൽപ്പത്വത്തിന്റെ അഹങ്കാരമാകരുത്. സ്വകാര്യസുഖത്തിനുള്ള മാർഗ്ഗമാകരുത്. ആളുകളെ അകറ്റി നിർത്താനുള്ള അടവകരുത്. അംഗീകാരത്തിനുള്ള മറവാകരുത്. വിശ്വാസപ്രകരണത്തിനുള്ള വെറും സ്തുതിപ്പുകളാകരുത്.

മറിച്ച് ഭക്തി ഈശ്വരാന്വേഷണവും ദൈവാനുഭവവുമാകണം. ആന്തരീക മനുഷ്യന്റെ അടിമത്തമാകണം. ജീവിതത്തെ യോഗ്യമാക്കുന്ന മാർഗ്ഗമാകണം. സമഗ്രമേഖലകളിലും ഫലമുളവാക്കുന്നതാകണം. പങ്കുവയ്ക്കലിന്റെ ഉൾപ്രേരണയാകണം. അപരന്റെ സുഖത്തിനുവേണ്ടിയുള്ള പ്രചോദനമാകണം. തികഞ്ഞ വിശ്വാസത്തിന്റെ പ്രതിഫലനമാകണം. ആത്മശോധനയ്ക്കുള്ള തുറവിയാകണം. അപരന്റെ ആത്മസുഖത്തിനുവേണ്ടിയുള്ള സമർപ്പണമാകണം.

ക്രിസ്തുവിനെപ്പോലെ പൂർണ്ണമനുഷ്യനായി പൂർണ്ണ മനുഷ്യത്വത്തിൽ വളർന്ന് പരിപൂർണ്ണ മനുഷ്യനായി മരിച്ച് പിതാവിന്റെ സന്നിധിയിലേക്ക് കയറിച്ചെല്ലുവാൻ കഴിയണം സകലവും പൂർത്തിയമാക്കി കാൽവറിയിൽ കുരിശിൽ കിടക്കുന്ന ക്രിസ്തുവിനെ നോക്കി ലോകം വിളിച്ചു പറഞ്ഞു 'ഇതാ ആ മനുഷ്യൻ'. എല്ലാം പൂർണ്ണമാക്കിയ മനുഷ്യൻ ക്രിസ്തു എന്ന മനുഷ്യനെപ്പെലെയാകുമ്പോൾ ദൈവസംസർഗ്ഗത്തിലേക്ക് നമുക്കും പ്രവേശിക്കുവാൻ കഴിയും. ഭക്തിയുടെ വേഷം ധരിച്ച മനുഷ്യരെയല്ല ദൈവത്തിനാവശ്യം മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ മനസ്സുള്ള ഹൃദയമുള്ള മനുഷ്യത്വമുള്ള മനുഷ്യരെയാണ് ദൈവത്തിനിഷ്ടം. തിരുജനനത്തിന്റെ ഈ പുണ്യദിനങ്ങളിൽ മനുഷ്യത്വത്തിന്റെ പൂർണ്ണതയുള്ള ക്രിസ്തു മനുഷ്യരായി നാമും പുനർജനിക്കുവാൻ ഇടയാകട്ടെ എന്ന പ്രാർത്ഥനയോടെ. . . .





ഫാ. തോമസ് പി. നൈനാൻ
(വികാരി, പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ)

# പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ആവശ്യമോ?

ഓർത്തഡോക്സ് സഭയുടെ അടിസ്ഥാന വിശ്വാസങ്ങളിൽപ്പെട്ട ഒന്നാണ് പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത. ഇതിനെ ചോദ്യം ചെയ്തുകൊണ്ടുള്ള പഠിപ്പിക്കലുകൾ പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളിൽ ഏറിവരുന്നു. എന്താണ് മദ്ധ്യസ്ഥത ? മദ്ധ്യസ്ഥതകൊണ്ട് എന്താണ് അർത്ഥമാക്കുന്നത് എന്ന് വിവരിക്കുവാനാണ് ആഗ്രഹിക്കുന്നത്.

**1 തിമോത്തി 2:5**

''ദൈവം ഒരുവനല്ലോ. ദൈവത്തിനും മനുഷ്യനും ഇടയിൽ മദ്ധ്യസ്ഥൻ ഒരുവൻ. എല്ലാവർക്കും വേണ്ടി മറുവിലയായി തന്നെത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേശു തന്നെ''.

ഈ വാക്യത്തിന്റെ അടിസ്ഥാനത്തിൽ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ആവശ്യമില്ല എന്നും ദൈവത്തോട് നേരിട്ട് പ്രാർത്ഥിച്ചാൽ മതി എന്നും വാദിക്കുന്നു. എന്നാൽ ഈ വാക്യം പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെ ചോദ്യം ചെയ്യുന്നതല്ല. മറിച്ച് ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയെ ചോദ്യം ചെയ്യുന്നതാണ്. ഈ വാക്യത്തിൽ ദൈവത്തിനും (പിതാവാം ദൈവം) സാധാരണ മനുഷ്യനും ഇടയിലുള്ള ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയെ ആണ് വിവരിക്കുന്നത്.

**3 കാര്യങ്ങൾ ഈ വാക്യവുമായി ബന്ധപ്പെട്ട് നാം അറിഞ്ഞിരിക്കണം.**

1. യഹൂദന്മാർ വിശ്വസിച്ചിരുന്നത് ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മദ്ധ്യസ്ഥന്മാരായി നിൽക്കുന്നത് മാലാഖമാരാണ്.
2. സ്റ്റോയിക് തത്വചിന്തകന്മാർ വിശ്വസിച്ചിരുന്നത് ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മദ്ധ്യസ്ഥന്മാർ ആയിരിക്കുന്നത് ദുഷ്ടാത്മസേനയാണ് ക്രിസ്തു അല്ല''.

   എഫെ. 6:12 നമുക്ക് പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല. വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർല്ലോകങ്ങളിലെ ദുഷ്ടാത്മസേനയോടുമത്രെ.
3. രണ്ടാം നൂറ്റാണ്ടിൽ ഗ്രീക്കു തത്വചിന്തയിൽ പ്രബലമായിരുന്ന ഒരു വിശ്വാസമായിരുന്നു ജ്ഞാനവാദം. പദാർത്ഥം (ലോകം) തിന്മയാണെന്നും, തത്വയായ ലോകത്തിന് തിന്മയായ ലോകത്തിൽ വന്ന് ജനിക്കുവാൻ സാധിക്കുകയില്ലെന്നും ദൈവത്തേക്കാൾ ശക്തി കുറഞ്ഞ കുറെ കുട്ടി ദൈവങ്ങളുണ്ടെന്നും അവ അവരോഹണ ക്രമത്തിലാണെന്നും അതിലൊരു കുട്ടി ദൈവമാണ് ഈ ലോകവുമായി ബന്ധപ്പെട്ടതെന്നും ഈ കുട്ടി ദൈവമാണ് മദ്ധ്യസ്ഥൻ എന്നും പഠിപ്പിച്ചു. ഇത് മൂന്നും ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയെ ചോദ്യം ചെയ്യുന്നവയായിരുന്നു. ആയതുകൊണ്ട് പൗലോസ് ശ്ലീഹാ ഇവിടെ സൂചിപ്പിക്കുന്നത് മാലാഖമാരോ, കുട്ടി ദൈവമോ,

ദുഷ്ടാത്മസേനയോ അല്ല. മറിച്ച് യേശുക്രിസ്തുവാണ് മദ്ധ്യസ്ഥൻ എന്നാണ്. അപ്പോൾ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത എവിടെയാണ്. സാധാരണ ജനത്തിനും യേശുക്രിസ്തുവിനും ഇടയിലാണ് അവരുടെ മദ്ധ്യസ്ഥത. യേശുക്രിസ്തു പിതാവിന്റെ അടുക്കൽ നിരന്തരം മദ്ധ്യസ്ഥതയണക്കുന്നു. സകല വിശുദ്ധന്മാർക്കുവേണ്ടിയും എനിക്കുവേണ്ടിയും പ്രാർത്ഥിക്കുവാൻ പരിശുദ്ധനായ പൗലോസ് ശ്ലീഹാ ആവശ്യപ്പെടുന്നു.

ഉൽപ്പത്തി 18:24 ൽ സോദോം, ഗോമോറോ ദേശം നശിപ്പിക്കുവാൻ ദൈവം തീരുമാനിച്ചെങ്കിലും 10 നീതിന്മാരെങ്കിലും ഉണ്ടെങ്കിൽ നശിപ്പിക്കുകയില്ലയെന്ന് ദൈവം അബ്രഹാമിനോട് സമ്മതിക്കുന്നു.

**വി. മത്തായി 10:41**

നീതിമാൻ എന്നുവച്ച് നീതിമാനെ കൈക്കൊള്ളുന്നവന് നീതിമാന്റെ പ്രതിഫലം ലഭിക്കുമെന്നും, പുണ്യവാനെന്ന നിലയിൽ പുണ്യവാനെ കൈക്കൊള്ളുന്നവന് പുണ്യവാന്റെ പ്രതിഫലം ലഭിക്കുമെന്നും ക്രിസ്തു തന്നെ അരുളിചെയ്തിട്ടുണ്ട്.

1 ശമു 28-ാം അദ്ധ്യായത്തിൽ മരിച്ചുപോയ ശമുവേൽ ശൗലിനോട് വെളിച്ചപ്പാടത്തി സ്ത്രീ മുഖാന്തിരം സംസാരിക്കുന്നതിലൂടെ മരണാനന്തര ജീവിതത്തിൽ വാങ്ങിപ്പോയവർ സജീവരാണെന്ന് മനസ്സിലാക്കാം.

വിശുദ്ധ വേദപുസ്തകത്തിൽ ധാരാളം നീതിമാന്മാരായ മനുഷ്യരെ പരിചയപ്പെടുന്നുണ്ട്. മറിയാമിന്റെ ഭർത്താവായ ജോസഫ് നീതിമാനായിരുന്നു. ഇയ്യോബ് നീതിമാനായിരുന്നു. അരിമത്യാക്കാരൻ നീതിമാനായിരുന്നു. ശിമയോൻ നീതിമാനായിരുന്നു. ഹാബേൽ നീതിമാനായിരുന്നു. നീതിമാന്മാരായവരുടെ പ്രാർത്ഥന നമ്മുടെ പ്രാർത്ഥനയെക്കാൾ ദൈവമുമ്പാകെ അംഗീകാരയോഗ്യമാണ്.

മേൽപ്പറഞ്ഞ കാര്യങ്ങളിൽ എന്താണ് മദ്ധ്യസ്ഥത എന്നും മദ്ധ്യസ്ഥന്മാരുടെ അപേക്ഷ ദൈവമുമ്പാകെ സ്വീകാര്യമാണെന്നും നമുക്ക് മനസ്സിലാക്കാം. എന്നാൽ വി. കുർബ്ബാനയുടെ 4, 5 തുബ്ദേനുകളുടെ അവസാനം 'അവരുടെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ കർത്താവിനോടു നാം പ്രാർത്ഥിക്കണം' എന്നതിൽ നമ്മുടെ പ്രാർത്ഥന കർത്താവിനോടായിരിക്കണമെന്നും വിശുദ്ധന്മാർ നമ്മോടു ചേർന്ന് നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നു എന്നും വ്യക്തമാക്കുന്നു. ക്രിസ്തുവുമായി ബന്ധപ്പെടാതെ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കു പ്രസക്തിയില്ല. ആയത് ഓർത്തഡോക്സ് വിശ്വാസവുമല്ല. ✪




# ആദരവ്

**ഹോളി ഇന്നസെന്റ്സ് അവാർഡ് (2023) പത്തനാപുരം ഗാന്ധിഭവൻ സ്ഥാപകനും ഡയറക്ടറുമായ**

## ഡോ. പുനലൂർ സോമരാജന്.

**ജീവകാരുണ്യ മേഖലയിൽ നൽകുന്ന അതുല്യ സംഭാവനകൾ പരിഗണിച്ച് ഡിസംബർ 27ന് ഇടവകയുടെ പെരുന്നാളിനോടനുബന്ധിച്ചു ചെന്നൈ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ അവാർഡ് നൽകി അദ്ദേഹത്തെ ആദരിക്കുന്നു.**

വാത്സല്യ കുഞ്ഞുങ്ങളേ,

നിങ്ങളെല്ലാവരും ക്ഷേമമായിരിക്കുന്നല്ലോ. 2023 വർഷത്തിന്റെ അവസാന മാസത്തിലേക്ക് നാം പ്രവേശിച്ചിരിക്കുന്നു. എത്ര പെട്ടെന്നാണ് ഒരു വർഷം കഴിഞ്ഞത്, കണ്ണടച്ച് തുറക്കുന്ന വേഗത്തിൽ. കഴിഞ്ഞ ഓരോ ദിവസങ്ങളിലും എണ്ണുവാൻ സാദ്ധ്യമാകുന്നതിനേക്കാൾ അനേകമായ അനുഗ്രഹങ്ങളാൽ ദൈവം നമ്മെ നയിച്ചത് നന്ദിയോടെ നമുക്ക് ഓർക്കാം. സമയവും, തിരമാലയും ആർക്കുവേണ്ടിയും കാത്തു നിൽക്കുന്നില്ല എന്ന ഒരോർമ്മപെടുത്തൽ നമ്മുടെ മുമ്പിൽ ഉണ്ട് (Time And Tide Wait For None). കഴിഞ്ഞ നാളുക ളിൽ നമുക്ക് ലഭിച്ച സമയങ്ങളും, കഴിവുകളും വേണ്ടും വിധം വിനിയോഗിച്ചോ എന്ന ഒരന്വേഷണം നിങ്ങൾ നടത്തണം. ഇല്ല എന്നാണ് കിട്ടുന്ന ഉത്തരമെങ്കിലും നിങ്ങൾ നിരാശപ്പെടേണ്ട. തുടർന്ന് കൃത്യമായ കണക്ക് കൂട്ടലുകളോടെ സമയം വിനിയോഗിക്കുവാൻ ശീലിക്കണം. ഇപ്പോൾ നിങ്ങൾ ഉണ്ടാക്കിയെടുക്കുന്ന ശീലങ്ങൾ നിങ്ങളുടെ ജീവിതത്തെ ഉടനീളം സ്വാധീനിക്കുന്നതാണെന്ന ചിന്ത നിങ്ങളിലെപ്പോഴും ഉണ്ടായിരിക്കണം. ഉറച്ച തീരുമാനങ്ങളോടെ, ശുഭപ്രതീക്ഷകളോടെ പുതു വർഷത്തെ വരവേൽക്കുവാൻ നമുക്കൊരുങ്ങാം.

ഒരിക്കൽ ഒരു രാജാവും, അദ്ദേഹത്തിന്റെ മന്ത്രിയും വേഷം മാറി നടക്കുവാനിറങ്ങി. പോകുന്ന വഴിയിൽ കീറിയ വസ്ത്രങ്ങൾ ധരിച്ച് പ്രാകൃതനായ ഒരു മനുഷ്യനെ കാണുവാൻ ഇടയായി. രാജാവ് ആ മനുഷ്യനോട് സംസാരിച്ചു. തന്നോട് സംസാരിക്കുന്നത് രാജാവാണെന്നറിയാതെ ആ മനുഷ്യൻ രാജാവിന് ചെറിയ ഒരു ഉപദേശം കൊടുത്തു. രാജാവിന് അത് വളരെയധികം ഇഷ്ടപ്പെട്ടു. അയാളെ തന്റെ പ്രധാന ഉപദേഷ്ടാവാക്കി. ആ മനുഷ്യൻ രാജാവിന്റെ ഉപദേഷ്ടാവായതോടെ രാജാവിനും, രാജ്യത്തിനും കൂടുതൽ അഭിവൃദ്ധിയുണ്ടായി. കാരണം അയാളുടെ ഉപദേശങ്ങൾ അത്രത്തോളം കൃത്യമായിരുന്നു. അങ്ങനെ ആ യാചകൻ കൊട്ടാരത്തിലെ പ്രധാനപെട്ട വ്യക്തിയായി മാറി. എന്നാൽ രാജാവിന്റെ പഴയ ഉദ്യോഗസ്ഥർക്ക് ഇയാളോട് അസൂയ തോന്നി തുടങ്ങി. ഇയാളെ എങ്ങനെയെങ്കിലും ഒതുക്കിയില്ലെങ്കിൽ തങ്ങളുടെ നിലനിൽപ്പ് അപകടത്തിലാവുമെന്ന് അവർ ചിന്തിച്ചു. അങ്ങനെ അവർ രാജാവിന്റെ ഉപദേഷ്ടാവിനെ നിരീക്ഷിക്കുവാൻ തുടങ്ങി. അങ്ങനെ അവർ ഒരു കാര്യം കണ്ടു പിടിച്ചു. ദിവസവും രാവിലെ ഒരു പ്രത്യേക മുറി തുറന്ന് അയാൾ ഒരു പെട്ടിയിലേക്കു നോക്കി ചില മിനിട്ടുകൾ നിന്ന ശേഷമേ രാജകൊട്ടാരത്തിലേക്ക് പോവുകയുള്ളു. അവർ ഈ വിവരം രാജാവിനെ അറിയിച്ചു. 'രാജാവേ ആ മനുഷ്യന് എന്തോ ഭയങ്കര മന്ത്രവാദമുണ്ട്, ദിവ്യശക്തികളും ഉണ്ട്, അതുകൊണ്ടാണ് ഇത്ര കൃത്യമായ ഉപദേശങ്ങൾ അങ്ങേയ്ക്ക് നൽകുവാൻ അയാൾക്ക് കഴിയുന്നത്'. ഇത് കേട്ട രാജാവും അയാളെ നിരീക്ഷിച്ച് തുടങ്ങി. കാര്യം സത്യമാണെന്ന് രാജാവിനും ബോദ്ധ്യപെട്ടു. അങ്ങനെ എല്ലാവരെയും കാൺകെ അയാളെ രാജാവ് കൊട്ടാരത്തിൽ വിളിച്ചു വരുത്തി പറഞ്ഞു, 'താങ്കളുടെ മന്ത്രശക്തിയുടെ രഹസ്യം ഞങ്ങൾക്ക് വെളിപ്പെടുത്തണം. നിന്റെ രഹസ്യ മുറികളും പൂജകളും ഞങ്ങളെ കാണിക്കണം'. പിറ്റേ ദിവസം രാജാവും പരിവാരങ്ങളും കാൺകെ അയാൾ തന്റെ രഹസ്യമുറി തുറന്ന് ഒരു പഴയ തകരപ്പെട്ടി വളരെ ശ്രദ്ധയോടെ പുറത്തെടുത്തു തുറന്നു. ആ പെട്ടിയിൽ കീറിയ ഒരു ജോഡി വസ്ത്രമല്ലാതെ വേറെ ഒന്നും കാണുവാൻ അവർക്കു കഴിഞ്ഞില്ല. രാജാവ് അയാളോട് 'നീ എന്തിനാണ് ദിവസവും ഈ പെട്ടി തുറക്കുന്നത്?. അയാളുടെ മറുപടി കേട്ട് രാജാവ് ഞെട്ടി. 'പ്രഭോ അന്ന് അങ്ങ് എന്നെ വഴിയിൽ നിന്ന് കൂട്ടിക്കൊണ്ട് വന്നപ്പോൾ ഞാൻ ധരിച്ചിരുന്ന വസ്ത്രമാണിതൊക്കെ. എനിക്കിതൊരിക്കലും മറക്കുവാൻ കഴിയില്ല. കാരണം എന്റെ ഇല്ലായ്മയിൽ നിന്നാണ് എനിക്കീ കാണുന്ന ആർഭാട ജീവിതമൊക്കെ കിട്ടിയത്. ഒരിക്കൽ ഞാൻ ഈ വേഷവും ധരിച്ചായിരുന്നു ജീവിച്ചിരുന്നത്. ഇപ്പോൾ ഞാനനുഭവിക്കുന്ന സുഖ ജീവിതത്തിന് മുമ്പ് ഞാനെങ്ങിനെയായിരുന്നു എന്ന് ഓർക്കുവാൻ വേണ്ടിയാണ് ഈ പെട്ടി എന്നും തുറന്നു നോക്കുന്നത്'. രാജാവ് അയാളെ കെട്ടിപ്പിടിച്ചു.

പ്രിയ മക്കളേ ഇന്ന് നിങ്ങൾ അനുഭവിക്കുന്ന പല സൗഭാഗ്യങ്ങളും നിങ്ങളുടെ മാതാപിതാക്കൾ നിങ്ങളുടെ പ്രായത്തിൽ അനുഭവിച്ചിട്ടില്ല എന്നോർക്കണം. ഇപ്പോഴത്തെ സുഖാനുഭവങ്ങളിൽ മുൻതലമുറകളുടെ, കണ്ണുനീരും,

അദ്ധ്വാനവും, പ്രാർത്ഥനകളും ഉണ്ടെന്ന് നിങ്ങൾ എപ്പോഴും ഓർക്കണം. മാതാപിതാക്കൾ അവരുടെ കഷ്ടതയുടെ കഴിഞ്ഞ കാലങ്ങളെക്കുറിച്ച് പറയു മ്പോൾ അത് വെറും പഴംപുരാണം പറച്ചിലായി അവഗണിക്കാതിരിക്കുക. നമ്മൾ വന്നവഴികൾ മറക്കരുത്. അത് ഏറ്റവും വലിയ നന്ദി കേടാണ്. നമ്മേക്കാൾ മോശം അവസ്ഥയിൽ ജീവിക്കുന്നവരെ തള്ളിക്കളയരുത്. ദൈവത്തോടും, സഭയോടും, നിങ്ങളുടെ മാതാപിതാക്കളോടും എപ്പോഴും നന്ദി യുള്ളവരായിരിക്കുക. ദൈവം നിങ്ങളെ അനുഗ്ര ഹിക്കട്ടെ.

ലോകരക്ഷകന്റെ തിരുപ്പിറവിയുടെ മഹാ സന്തോഷം കേൾക്കുവാൻ കാതോർക്കുന്ന കാല മാണല്ലോ ഡിസംബർ മാസം. മഞ്ഞു പെയ്ത ആ ശീതരാത്രിയിലെ യേശുകുഞ്ഞിന്റെ ജനനം മനുഷ്യ ജീവിതത്തിൽ ഒരു കുളിരായി മാറി എങ്കിൽ ആ കുളിരനുഭവം നമുക്കുണ്ടാകാൻ നമുക്കും ഒരുങ്ങാം. നമുക്കൊരുമിച്ച് യൽദോ നോമ്പ് അനുഷ്ഠിച്ച് ക്രിസ്തുവിന്റെ പിറവി നമ്മുടെ ജീവിതത്തിൽ ഉണ്ടാകാൻ ഒരുങ്ങാം. നിങ്ങൾക്കെല്ലാവർക്കും ചേച്ചിയുടെയും കുടുംബത്തിന്റെയും ക്രിസ്മസ് പുതുവർഷാശംസകൾ നേരുന്നു. ദൈവം അനു ഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,

നിങ്ങളുടെ ജൂലി ചേച്ചി

## വിശേഷദിവസങ്ങൾ - ജനുവരി

1. ജനനപ്പെരുന്നാളിന് ശേഷമുള്ള ഒന്നാം ഞായർ. വർഷാരംഭം. കർത്താവിന്റെ ചേലാകർമ്മം. മാർ ബസേലിയോസ് മാർ ഗ്രിഗോറിയോസ് പിതാക്കന്മാരുടെയും, സകല വിശുദ്ധ മൽപാന്മാരുടെയും ഓർമ്മ.

3. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 60-ാം ഓർമ്മ. (ദേവലോകം അരമന) കുനൻ കുരിശ് സ്മരണാദിനം

6. ദനഹാ പെരുന്നാൾ

7. ദനഹാപെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച. വി. യോഹന്നാൻ മാംദാനായുടെ പുകഴ്ചയുടെ പെരുന്നാൾ.

8. മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ.

14. ദനഹാപെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച.

15 വിത്തുകൾക്കു വേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ.

21. ദനഹാ പെരുന്നാളിനുശേഷം മൂന്നാം ഞായർ. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ ദയറാ)

22. 8-ാം മാർത്തോമ്മായുടെ 208-ാം ഓർമ്മ. (പുത്തൻകാവ് കത്തീഡ്രൽ). നിനുവാ നോമ്പ് ആരംഭം

25. നിനുവാ നോമ്പ് വീടൽ

26. റിപ്പബ്ലിക് ദിനം. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 18-ാം ഓർമ്മ. (ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം). കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താ നാസിയോസ് മെത്രാപോലിത്തായുടെ 70-ാം ഓർമ്മ. ആലുവ തൃക്കുന്നത്ത് സെമിനാരി)

28. കൊഹനേ ഞായർ

## പ്രിയ വായനക്കാർക്ക്
## ക്രിസ്തുമസ് - നവവത്സര ആശംസകൾ!!!

**ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി : 05-01-2024**

**മിനി ജോൺസൺ**



1. യിസ്ഹാക്കിന്റെ ആയുഷ്ക്കാലം എത്ര സംവത്സരമായിരുന്നു?
2. ഏശാവ് കുടിയിരുന്ന പർവ്വതം?
3. ശെനലിന്റെ മരണശേഷം ഏദോം ദേശം വാണ രാജാവ്?
4. ഹദദിന്റെ മരണശേഷം ഏദോം ദേശത്തു വാണ രാജാവ്?
5. യോസേഫിനെ മിസ്രയീമിലേക്ക് കൊണ്ടുപോയത് ആര്?
6. ഏത് മൃഗത്തിന്റെ രക്തത്തിലാണ് യോസേഫിന്റെ നിലയങ്കി മുക്കിയെടുത്തത്?
7. ഹെബ്രോന്റെ മറ്റൊരു പേര്?
8. യോസേഫിന് യിസ്രായേൽ ഉണ്ടാക്കിച്ചു കൊടുത്തതെന്ത്?
9. യെഹൂദയുടെ ആദ്യജാതൻ
10. യോസേഫ് ഒറ്റുകാരെന്നു പറഞ്ഞ് സഹോദരന്മാരെ എത്രദിവസം തടവിങ്കലാക്കി?
11. ആദ്യത്തെ പ്രാവശ്യം ആരെയാണ് യോസേഫിന്റെ അടുക്കൽ വിട്ടേച്ചു പോന്നത്?
12. ബെന്യാമിന്റെ ഓഹരി മറ്റുള്ളവരുടെ ഓഹരിയെക്കാൾ എത്ര ഇരട്ടിയായിരുന്നു?
13. 'ബെന്യാമിന് പകരം ഞാൻ യജമാനന് അടിമയാകാം' എന്ന് യോസേഫിനോട് കേണപേക്ഷിച്ചതാര്?
14. മിസ്രയീമിൽ വന്നവരായ യാക്കോബിന്റെ കുടുംബം ആകെ എത്ര പേരായിരുന്നു?
15. ആശേരിന്റെ മകൾ?
16. യാക്കോബിന്റെ സംവത്സരം?
17. 'വെള്ളംപോലെ തുളുമ്പുന്നവൻ' എന്ന് പറഞ്ഞിരിക്കുന്നത്' ആരെക്കുറിച്ചാണ്?
18. അബ്രഹാം മക്പേലാ നിലവും ഗുഹയും ആരോട് വിലയ്ക്കു വാങ്ങിയതാണ്?
19. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ഓർമ്മ ദിനം എന്താണ്?
20. അർക്കദ്യാക്കോൻ സ്ഥാനത്തിന്റെ 19-ാം നൂറ്റാണ്ടിലെ വിപുലീകൃത സ്ഥാനം എന്ത്?
21. 12-ാം നൂറ്റാണ്ടിൽ മലങ്കര സന്ദർശിച്ച പൗരസ്ത്യ മെത്രാപ്പോലീത്താ ആര്?
22. യൂറോപ്പിൽ നിന്നും കപ്പൽ മാർഗ്ഗം ഇന്ത്യയിലെത്തിയ ആദ്യ സഞ്ചാരി ആര്?
23. മലങ്കര സഭയുടെ സ്വന്തമായിരുന്ന പത്രം ഏത്?
24. മലങ്കര സഭയിലെ ആദ്യത്തെ ബാഹ്യകേരള ഭദ്രാസനം ഏത്?
25. ദേവലോകം മലങ്കര സഭയുടെ ഭരണകേന്ദ്ര ആയ വർഷം?

## ഉത്തരങ്ങൾ ക്വിസ് 15

**ഉല്പത്തി**

1. 318 (14:14)
2. 6 (31:41)
3. ഉല്പത്തി 8:20
4. പേലെഗിന്റെ (10:25)
5. ബഥേൽ
6. മിസ്രയീം (10:6)
7. അരാം (10:23)
8. 5 (47:2)
9. ശിബാ (26:33)
10. ബേല (36:32)

**വി. മത്തായി**

1. താമര (6:28)
2. മരിച്ചവർ (8:22)
3. പ്രതിയോഗി (5:25)
4. ശീമോൻ (26:6)
5. തലയോടിടം (27:33)
6. വെളിച്ചം (5:14)
7. മഴ (5:25)
8. യേശു (12:42)
9. ആത്മാവിനു വിരോധമായ ദൂഷണം (12:31)
10. അഗ്നിനരകം (5:22)

**സഭാചരിത്രം**

1. പത്രോസ് III പാത്രിയർക്കീസ് മലങ്കരയിൽ മൂറോൻ കൂദാശ നടത്തി.
2. 1974 നിരണം അസോസിയേഷൻ
3. 1809
4. പരി. ബസ്സേലിയോസ് ഗീവർഗ്ഗീസ് I
5. വലിയ മാർ ബസേലിയോസ്, മാർ ബർസൗമോ

## ശരിയുത്തരം നൽകിയവർ

ജോയ്സ് ഉമ്മൻ കാരയ്ക്കാട്, ഷീല ജോസഫ് കാരയ്ക്കാട്

**വിജയി : ഷീല ജോസഫ് കാരയ്ക്കാട്**

## ഭദ്രാസന വാർത്തകൾ

ഫാ. പി. കെ. കോശി
(ഭദ്രാസന സെക്രട്ടറി)



ഭദ്രാസനത്തിന്റെ സ്വപ്ന പദ്ധതിയായ നീരുറവ സ്പെഷ്യൽ സ്കൂളിന്റെ ശിലാസ്ഥാപന കർമ്മം 2023 നവംബർ മാസം 11-ാം തീയതി സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ കാതോലിക്കാ ബാവയുടെ മുഖ്യ കാർമ്മികത്വത്തിലും ഭദ്രാസന മെത്രാപ്പോലീത്താ അഭി. മാത്യൂസ് മാർ തിമോത്തിയോസ് തിരുമേനിയുടെയും, വന്ദ്യ. വൈദികരുടെയും, STOC ഭാരവാഹികളുടെയും, വിശ്വാസികളുടെയും സാന്നിധ്യത്തിൽ നടത്തപ്പെട്ടു. ഭദ്രാസന പൊതുയോഗം ഭദ്രാസന കൗൺസിലിനെ ചുമതലപ്പെടുത്തിയതനുസരിച്ച് ബഥേൽ അരമനയോട് ചേർന്ന് എം സി റോഡിന് അഭിമുഖമായി 24 സെന്റ് സ്ഥലവും നിൽപ് കെട്ടിടങ്ങളും അടങ്ങുന്ന വസ്തു 50 ലക്ഷം രൂപ നൽകി കരാർ എഴുതുകയുണ്ടായി. വന്ദ്യ. വൈദീകരും, ഇടവകകളും, വിശ്വാസികളും നൽകുന്നതായ കൈതാങ്ങിനെ നന്ദിയോടെ ഓർക്കുന്നു. ഇടവകകളെ സമീപിക്കുമ്പോൾ ഉചിതമായ സഹായസഹകരണങ്ങൾ നൽകണം എന്ന് ഓർമിപ്പിക്കുന്നു.

ഫിലോക്സ് ചാരിറ്റബിൾ ട്രസ്റ്റ് എന്ന പേരിൽ ഒരു പുതിയ ട്രസ്റ്റ് രൂപീകരിക്കുവാൻ ഭദ്രാസന പൊതുയോഗവും, ഭദ്രാസന കൗൺസിലും അംഗീകാരം നൽകിയതിന്റെ അടിസ്ഥാനത്തിൽ ട്രസ്റ്റിന്റെ രജിസ്ട്രേഷൻ പൂർത്തീകരിച്ച് രജിസ്റ്റർ നംബർ ആലപ്പുഴ രജിസ്ട്രാർ ഓഫീസിൽ നിന്നും ലഭിച്ച വിവരം സന്തോഷത്തോടെ അറിയിക്കുന്നു. ഭദ്രാസനത്തിലെ എല്ലാ ചാരിറ്റബിൾ പ്രസ്ഥാനങ്ങളും ഈ ട്രസ്റ്റിൽ കൂടി ആയിരിക്കും പ്രവർത്തിക്കുന്നത്. യുവജനപ്രസ്ഥാനത്തിന്റെ ഡിസ്ട്രിക്റ്റ് തല കലാമത്സരങ്ങൾ വിവിധ ദേവാലയങ്ങളിൽ വച്ച് നടത്തപ്പെട്ടു. സമ്മാനാർഹരായ യുവജനങ്ങളെ അനുമോദിക്കുന്നു.

ഭദ്രാസന സുവിശേഷസംഘത്തിന്റെ നേതൃത്വത്തിൽ ധ്യാനയോഗം നെല്ലിക്കൽ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ വച്ച് 2023 ഡിസംബർ മാസം 8-ാം തീയതി വെള്ളിയാഴ്ച നടത്തപ്പെട്ടു. അഭിവന്ദ്യ ഇടവക മെത്രാപോലീത്തായുടെ ഇടവക സന്ദർശനം നവംബർ മാസം 9-ാം തീയതി നെല്ലിമല മാർ ഗ്രിഗോറിയോസ് പള്ളിയിലും, നവംബർ 26-ാം തീയതി കാരയ്ക്കാട് സീനായ്കുന്ന് സെന്റ് മേരീസ് പള്ളിയിലും നടത്തപ്പെട്ടു. ഡിസംബർ മാസം 24-ാം തീയതി ചെറിയനാട് സെന്റ് ജോർജ്ജ് പള്ളിയിൽ സന്ദർശനം നടത്തുന്നതാണ്.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദീകനും കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് ഇടവകാംഗവുമായ വന്ദ്യനായ തോമസ് തേക്കിൽ കോർ-എപ്പിസ്കോപ്പാ കർത്താവിൽ നിദ്രപ്രാപിച്ചു. ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദികനും, ഭദ്രാസനത്തിന്റെ മുൻ സെക്രട്ടറിയും, പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രിഗോറിയോസ് ഇടവകാംഗവുമായ വന്ദ്യനായ തോമസ് കൊക്കാപറമ്പിൽ അച്ചൻ ദൈവ സന്നിധിയിലേക്ക് ചേർക്കപ്പെട്ടു. വന്ദ്യ വൈദീക ശ്രേഷ്ഠർ സഭയ്ക്കും, ഭദ്രാസനത്തിനും നൽകിയിട്ടുള്ള സേവനങ്ങളെ നന്ദിയോടെ ഓർക്കുന്നു. കുടുംബങ്ങളോടുള്ള അനുശോചനം രേഖപ്പെടുത്തുന്നു.

ചെങ്ങന്നൂർ ഭദ്രാസന കൗൺസിൽ അംഗമായ ഫാ. ഡോ. ഫിലിക്സ് യോഹന്നാന്റെ പിതാവ്, തട്ടാശ്ശേരിൽ പി. ജി. യോഹന്നാൻ കർത്താവിൽ നിദ്രപ്രാപിച്ചു. ഭദ്രാസനത്തിന്റെ ആദരാഞ്ജലികൾ രേഖപ്പെടുത്തുന്നതോടൊപ്പം കുടുംബാംഗങ്ങളെ ദൈവം ആശ്വസിപ്പിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

കേരള കൗൺസിൽ ഓഫ് ചർച്ചസ് എക്സിക്യൂട്ടീവ് അംഗമായി തിരഞ്ഞെടുക്കപ്പെട്ട ഫാ. ജിജോ കെ. ജോയി അച്ചന് ഭദ്രാസനത്തിന്റെ ആശംസകൾ അറിയിക്കുന്നു. ഭദ്രാസന വൈദിക കുടുംബസംഗമം ഡിസംബർ മാസം 29-ാം തീയതി വെള്ളിയാഴ്ച ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നു

ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദികനായ ഫാ. മാത്യു വർഗീസ്, ഫാ. ജോൺ പോൾ, ഫാ. മാമ്മൻ തോമസ് എന്നീ വൈദിക ശ്രേഷ്ഠരെ അഭിവന്ദ്യ ഇടവക മെത്രാപ്പൊലീത്തായുടെ തൃക്കരം മുഖാന്തരം 2023 ഡിസംബർ മാസം 26-ാം തീയതി ബഥേൽ മാർ ഗ്രിഗോറിയോസ് അരമനപ്പള്ളിയിൽ വച്ച് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി ഉയർത്തുന്നു.

സാഹോദര്യത്തിന്റെയും സ്നേഹത്തിന്റെയും, സന്തോഷത്തിന്റെയും, സമഭാവനകളുടെയും സന്ദേശം ഉണർത്തുന്ന രക്ഷകന്റെ തിരുപിറവിയിലേക്ക് നാം അടുത്തുവരുകയാണല്ലോ, ഓർമ്മകൾക്ക് സുഗന്ധവും, കാഴ്ചകൾക്ക് തിളക്കവും, മനസ്സിന് മധുരവും സമ്മാനിക്കുന്ന മനോഹരമായ ഒരു ക്രിസ്തുമസ് ആശംസിക്കുന്നു. അതോടൊപ്പം പുതിയ ഒരു വർഷത്തിലേക്ക് നാം പ്രവേശിക്കുവാൻ ഒരുങ്ങുകയാണല്ലോ, കഴിഞ്ഞ നാളുകളിൽ ദൈവം നൽകിയ എല്ലാ അനുഗ്രഹങ്ങളെയും നന്ദിയോടെ ഓർത്ത്, പുതുവർഷം പുതിയ കാൽവയ്പുകൾ വയ്ക്കാൻ സർവ്വേശ്വരൻ ഇടയാക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പുതുവത്സരത്തിന്റെ എല്ലാ ആശംസകളും നേരുന്നു. ✪

ലോകക്രൈസ്തവ വാർത്തകൾ

# അന്ത്യോഖ്യൻ – ജറുസലേം ഗ്രീക്ക് പാത്രിയർക്കേറ്റുകൾ ഭിന്നത അവസാനിപ്പിച്ചു

അന്ത്യോഖ്യൻ ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കേറ്റും ജറുസലേം ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കേറ്റും തമ്മിൽ ഒരു ദശകത്തിലധികം നിലനിന്ന ഭിന്നത അവസാനിപ്പിച്ചുകൊണ്ട് കാനോനിക ബന്ധങ്ങൾ പുനഃസ്ഥാപിച്ചതായി ഒസിപി ന്യൂസ് സർവീസ് റിപ്പോർട്ടു ചെയ്തു.

അന്ത്യോഖ്യൻ സഭയുടെ മെത്രാപ്പോലീത്താമാരായ അത്താനാസിയോസ് ഫഹ്ദ്, അഫ്രേം മാലൗലി എന്നിവരുടെ നേതൃത്വത്തിലുള്ള ഉന്നതതല പ്രതിനിധിസംഘം ജോർദാൻ തലസ്ഥാനമായ അമ്മാനിൽ നവംബർ 9-ന് ജറുസലേം സഭയുടെ ബിഷപ്പ് ക്രിസ്റ്റഫോറസുമായി ചർച്ച നടത്തിയാണ് ഇരുസഭകളും തമ്മിലുള്ള കാനോനിക ബന്ധങ്ങൾ പുനഃസ്ഥാപിക്കുന്നതിന് തീരുമാനിച്ചത്. ഗാസായിൽ യുദ്ധത്തിരയായവർക്കുള്ള അന്ത്യോഖ്യൻ പാത്രിയർക്കേറ്റിന്റെ സംഭാവന ബിഷപ്പിന് കൈമാറി.

ഖത്തർ രാജ്യത്തെ സംബന്ധിച്ചുള്ള തർക്കമാണ് പ്രശ്നത്തിന് കാരണമായത്. അന്ത്യോഖ്യൻ സഭയ്ക്ക് ഒരു മെത്രാപ്പോലീത്താ ഉണ്ടായിരിക്കെ ഈ രാജ്യത്തേക്ക് ജറുസലേം സഭ മെത്രാപ്പോലീത്തായായി മക്കാറിയോസിനെ 2013 മാർച്ച് 10-ന് വാഴിച്ച് നിയമിച്ചതാണ് പ്രകോപനമായത്. പേർഷ്യൻ ഗൾഫ് മേഖല കാലങ്ങളായി അന്ത്യോഖ്യൻ പാത്രിയർക്കേറ്റിന്റെ അധികാര പരിധിയിലാണ്. കോൺസ്റ്റന്റൈൻ മെത്രാപ്പോലീത്തായാണ് അന്ന് ചുമതല വഹിച്ചിരുന്നത്.

യോഹന്നാ പത്താമൻ യാസിഗിയാണ് അന്ത്യോഖ്യൻ ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസ്. തെയോഫിലോസ് മൂന്നാമനാണ് ജറുസലേം പാത്രിയർക്കീസ്. പത്തു വർഷം മുൻപ് തങ്ങളുടെ കാലത്തു ഉടലെടുത്ത പ്രതിസന്ധി വഷളാക്കാതെ പരിഹരിക്കുന്നതിന് അവർക്കു തന്നെ അവസരം ലഭിച്ചിരിക്കുകയാണ്. ക്രൈസ്തവലോകത്തിന് ഇതൊരു മാതൃകയായിരിക്കും.

ബൈസന്റിയൻ സഭാ കുടുംബത്തിലെ പുരാതന പാത്രിയർക്കേറ്റുകളാണ് ഇവ രണ്ടും. കോൺസ്റ്റാൻറീനോപ്പിൾ എക്യുമെനിക്കൽ പാത്രിയർക്കേറ്റും അലക്സന്ത്രിയൻ ഗ്രീക്ക് പാത്രിയർക്കേറ്റുമാണ് മറ്റു രണ്ട് പുരാതന പാത്രിയർക്കേറ്റുകൾ. റഷ്യൻ, ജോർജിയൻ, സെർബിയൻ, റുമേനിയൻ, ബൾഗേറിയൻ എന്നിവയാണ് പിൽക്കാല പാത്രിയർക്കേറ്റുകൾ.

വിജെടി

## ബസ്ക്യോമോ (WIFE OF A PRIEST)

ഒരു വൈദീകന്റെ ഭാര്യയെ ഗ്രീക്ക് സഭ പ്രസ്ബിറ്ററ (Presbytera) എന്നും, യൂറോപ്യൻ സഭകൾ പോപദ്യ (Popadya) എന്നും, റഷ്യൻ സഭ മാതുഷ്ക (Matushka) എന്നുമൊക്കെയാണ് വിളിക്കുന്നത്. എന്നാൽ സുറിയാനി സഭാ പാരമ്പര്യത്തിൽ ബസ്ക്യോമാ (ബസ്കിയാമ്മ) എന്ന പദമാണ് ഉപയോഗിക്കുന്നത്. ബസ് എന്നാൽ പുത്രി എന്നാണർത്ഥം. ബസ്ക്യോമോ എന്നാൽ ഉടമ്പടിയുടെ പുത്രി. വൈദീകൻ ദൈവസന്നിധിയിൽ ഉടമ്പടിയുടെ പുത്രൻ (ബർക്യോമോ) ആകയാൽ (സംഖ്യ 25:12-13) അദ്ദേഹത്തിന്റെ സഹധർമ്മിണി ബർക്യോമോ ആയി. ആദിമ സഭയിൽ സന്യാസത്തിനുള്ള വ്രത വാഗ്ദാനം അഥവാ ഉടമ്പടി എടുത്തവൾ എന്ന അർത്ഥത്തിൽ സന്യാസിനികളാണ് ഈ പേരിൽ അറിയപ്പെട്ടിരുന്നത്. കാലക്രമേണ വൈദികന്റെ ഭാര്യമാരെയും ഇങ്ങനെ വിളിക്കാൻ തുടങ്ങി. മലയാളത്തിൽ കൊച്ചമ്മ എന്നൊ അമ്മായി എന്നൊ ആണ് വിളിക്കാറുള്ളത്. പിതാവിന്റെയും മാതാവിന്റെയും ഏറ്റവും അടുത്ത സ്ഥാനം ഉള്ളവൾ എന്ന അർത്ഥത്തിലാണ് ഈ രണ്ടു പേരുകൾ പ്രചാരത്തിൽ ആയത്.

**വേദപുസ്തകപരമായും, സഭയുടെ വിശ്വാസപരമായും ഉള്ള ലേഖനങ്ങൾ, കവിതകൾ, ആനുകാലികമായ വിഷയങ്ങൾ എന്നിവ തയ്യാറാക്കി പ്രസിദ്ധീകരണത്തിനായി നൽകുന്നവർ എല്ലാമാസവും 10-ാം തീയതിക്കു മുമ്പായി ചീഫ് എഡിറ്ററുടെ ഇ-മെയിൽ/വാട്ട്സ്ആപ്പിൽ അയച്ചു തരേണ്ടതാണ്. ക്വിസിന്റെ ഉത്തരങ്ങളും ചീഫ് എഡിറ്ററുടെ പേരിൽ അയച്ചു തരേണ്ടതാണ്.**

# യാത്രാമൊഴി

ധന്യ പിതാവേ - പോയാലും
ശാന്ത്യ ചേർക്കും നിന്നെ-
മശിഹാ മണവറയിൽ...





ചെങ്ങന്നൂർ ഭദ്രാസനത്തിലെ സീനിയർ വൈദീകനായിരുന്ന
**ഫാ. തോമസ് കൊക്കാപ്പറമ്പിൽ (65)**
ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുൻ ഭദ്രാസന സെക്രട്ടറിയായും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ മാനേജിംഗ് കമ്മറ്റിയംഗമായും, ഭദ്രാസന പ്രാർത്ഥനയോഗം സെക്രട്ടറിയായും ഭദ്രാസന കൗൺസിൽ അംഗം, വൈദീകസംഘം സെക്രട്ടറി, മർത്തമറിയം സമാജം, ബസ്ക്യോമ്മോ അസോസിയേഷൻ, സുവിശേഷസംഘം എന്നിവയുടെ ഭദ്രാസന വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ പ്രവർത്തിച്ചു. അറത്തിൽ സെന്റ് ജോർജ്ജ്, ഉള്ളന്നൂർ സെന്റ് മേരീസ്, ഉള്ളന്നൂർ സെന്റ് ജോർജ്ജ്, പുലിയൂർ സെന്റ് മേരീസ്, വെൺമണി സെന്റ് മേരീസ്, ചെറിയനാട് സെന്റ് ജോർജ്ജ്, കുടശ്ശനാട് സെന്റ് സ്റ്റീഫൻസ്, കുർത്തമല സെന്റ് മേരീസ്, ഉമയാറ്റുകര സെന്റ് തോമസ്, ഓതറ സെന്റ് മേരീസ്, മെഴുവേലി ശാലേം, നിരണം ഭദ്രാസനത്തിലെ പാവുക്കര സെന്റ് തോമസ് എന്നിവിടങ്ങളിൽ വികാരിയായി സേവനമനുഷ്ഠിച്ചു.
ചെങ്ങന്നൂർ മൗണ്ട് ശാലേം പേരിശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക.

ഭാര്യ : **ശ്രീമതി അന്നമ്മ**
മക്കൾ : **ഗ്രീഗറി തോമസ്, ബെസിലി തോമസ്**

## ബഥേൽ പത്രികയുടെ ആദരാഞ്ജലികൾ

# അനുമോദനങ്ങൾ





കേരളാ കൗൺസിൽ ഓഫ് ചർച്ചസ് (K.C.C) പ്രസിഡന്റായി മലങ്കര ഓർത്തഡോക്സ് സഭയുടെ കൽക്കട്ടാ ഭദ്രാസന മെത്രാപ്പോലീത്ത അഭി. അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി ചുമതല ഏറ്റു.



കാസർഗോഡ് കേന്ദ്ര സർവകലാശാലയിൽ നിന്നും Msc. പരിസ്ഥിതി ശാസ്ത്രത്തിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ കുമാരി സ്നേഹ എസ്. പ്രസാദ്, കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.



എം. ജി. യൂണിവേഴ്സിറ്റിയിൽ നിന്നും എം.എസ്.സി. ബയോകെമിസ്ട്രിയിൽ ഒന്നാം റാങ്ക് നേടിയ പുലിമുഖത്ത് തെക്കേതിൽ, കുമാരി എബിന രാജൻ ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.

# ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയപള്ളി മെഴുവേലി

മെഴുവേലി പി. ഒ., പത്തനംതിട്ട 689505
(തീർത്ഥാടനകേന്ദ്രം, ചെങ്ങന്നൂർ ഭദ്രാസനം)

## പെരുന്നാളും കൺവൻഷനും

**2023 ഡിസംബർ 17 മുതൽ 27 വരെ**

സന്താനഭാഗ്യം ഇല്ലാത്തവർക്ക് അഭയകേന്ദ്രം. ശിശുക്കളുടെ രോഗശാന്തിക്ക് അനുഗ്രഹീതമായ തീർത്ഥാടന കേന്ദ്രം നാനാജാതി മതസ്ഥർക്ക് അനുഭവ സാക്ഷ്യമായ ദേവാലയം

- വചനശുശ്രൂഷ
- ആദ്ധ്യാത്മിക സംഘടനകളുടെ സംഗമം
- വിളംബര റാലി
- മദ്ധ്യസ്ഥ പ്രാർത്ഥനകൾ
- ഉപവാസധ്യാനം
- ക്രിസ്മസ് ശുശ്രൂഷകൾ
- പെരുന്നാൾ രാത്രി, പകൽ റാസകൾ
- 50–ാം വിവാഹ വാർഷികം ആഘോഷിക്കുന്ന ദമ്പതിമാരെ ആദരിക്കൽ
- 80 വയസ്സ് തികഞ്ഞവരെ പൊന്നാട അണിയിക്കൽ
- വി. മൂന്നിന്മേൽ കുർബ്ബാന
- ഹോളി ഇന്നസെന്റ്സ് അവാർഡ് ദാനം
- ശിശുവധ പെരുന്നാൾ
- വെച്ചൂട്ട്
- പാൽപ്പായസം നേർച്ച

"നമ്മുടെ കർത്താവിനുവേണ്ടി ഹേറോദേസിനാൽ വധിക്കപ്പെട്ട് രക്തസാക്ഷികളായി തീർന്ന നിർമ്മലരായ ശിശുസഹദേന്മാരുടെ നാമത്തിൽ 1861 ൽ മലങ്കരയിൽ സ്ഥാപിതമായ ദേവാലയം"

എല്ലാ വെള്ളിയാഴ്ചയും വൈകിട്ട് 5.30 ന് രോഗികൾക്കായും വിവിധ ആവശ്യങ്ങൾക്കായും പ്രത്യേകിച്ച് സന്താനഭാഗ്യം ഇല്ലാത്തവർക്കുമായി മദ്ധ്യസ്ഥപ്രാർത്ഥനകൾ

മദ്ധ്യസ്ഥപ്രാർത്ഥനകൾക്കും നേർച്ചകാഴ്ചകൾക്കും

ഫാ. എം. കെ. ഇമ്മാനുവേൽ (വികാരി)

**9446035503**

Printed & Published by Diocesan Secretary | Owned by Diocese of Chengannur. PB No. 38, Bethel Aramana
Chief Editor Fr. Mathew Varghese Pulimoottil | Printed at Tara Offset, Chengannur. 0479 2452566